പുസ്തകം ൪]                                   [ലക്കം ൧൨

൧൯൦൮-നു          ൧൦൮൩ ധനുവം          ൨൩ നു

മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

| | |
|---|---|
| | പുറം |
| മരണാനന്തരാവസ്ഥ (തുടൎച്ച) | ൩൭൭ |
| വിദ്യാൎത്ഥികളുടെ വിശ്വാസസ്ഥിതി | ൩൯൦ |
| "കപ്പൽഛേതം" | ൩൯൧ |
| ദീപികാ പ്രത്യേക ലേഖകനു | ൩൯൨ |
| പട്ടക്കാരുടെ ഉപജീവനം | ൩൯൩ |
| ഒരു സംവാദ പ്രസംഗം | ൩൯൫ |
| നോട്ടീസു | ൩൮൦ |
| സൂചനകൾ | ൩൮൧ |

# പരസ്യം

ഇടവക പത്രികയുടെ പുറങ്കടലാസിൽ മാസംതോറും പ്രസിദ്ധപ്പെടുത്തിവരുന്ന പട്ടികയിൽ പണം അടെക്കുന്നവരിൽ ആരുടെ എങ്കിലും പേർ കാണാതെയൊ സംഖ്യ വ്യത്യാസമായൊ പത്രിക ക്രമമായി കിട്ടാതെയൊ ഇരുന്നാൽ ആ വിവരങ്ങൾ ഉടനെ അറിവിക്കേണ്ടതാകുന്നു.

എന്നു- മാനേജർ.

---

൧൦൭൧ ധനു മാസത്തിൽ പത്രവരി അടച്ചവരുടെ പേരുവിവരം-

| | | രൂ | ച | കാ |
|---|---|---|---|---|
| ബ- കാരക്കുന്നത്തു പള്ളിയോഗത്തിൽനിന്നും | | ൧ | ൧൪ | ൦ |
| ബ- അട്ടുമാറി അച്ചൻ | അവർകൾ | ൧ | ൧൩ | ൮ |
| ബ- കോതമംഗലം ചെറിയപള്ളിയോഗം | | ൧ | ൧൪ | ൦ |
| ബ- ടി- വലിയ പള്ളിയോഗം | | ൧ | ൧൩ | ൮ |
| ബ- കാക്കക്കുടി അച്ചൻ | ,, | ൧ | ൧൩ | ൮ |
| ബ- പറവൂക്കാരൻ അച്ചൻ | ,, | ൧ | ൧൪ | ൦ |
| മാലിയിൽ വക്കി | ,, | ൨ | ൦ | ൦ |
| പുളുക്കയിൽ ശീമൊൻ | ,, | ൧ | ൧൪ | ൦ |
| ചെലാട്ടു കൊച്ചുവുസെപ്പു | ,, | ൧ | ൧൪ | ൦ |
| ബ- പോത്താനിക്കാട്ടു പള്ളിയോഗം | | ൧ | ൧൪ | ൦ |
| ബ- ചെട്ടിയാംകുടി അച്ചൻ | ,, | ൦ | ൨൧ | ൦ |
| ചെട്ടിയാംകുടി ചെറിയ്യ പൈലി | ,, | ൧ | ൧൩ | ൮ |
| മടത്തിക്കുടി പൈലി | ,, | ൦ | ൨൦ | ൦ |
| ചേനയപ്പിള്ളി ചെറിയ | ,, | ൦ | ൨൦ | ൦ |
| പടിഞ്ഞാറ്റുശെരിൽ പൈലി വക്കി | ,, | ൦ | ൨൮ | ൦ |
| നെടുഞ്ചാലിൽ വക്കി പൈലി | ,, | ൧ | ൦ | ൦ |
| ബ- പടിഞ്ഞാറെക്കുടി അച്ചൻ | ,, | ൧ | ൦ | ൦ |
| ചീരകത്തോട്ടത്തിൽ പുത്തൻപുരക്കൽ വക്കിമാത്തു | ,, | ൧ | ൦ | ൦ |
| ബ- ചീരകത്തോട്ടത്തിൽ യാക്കൊബുകത്തനാർ | ,, | ൧ | ൦ | ൦ |
| കറവലഞ്ഞാട്ടു. ബ- പനങ്കുഴ മാത്തുകത്തനാർ | ,, | ൧ | ൧൪ | ൦ |
| ബ- കോട്ടപ്പടി പള്ളിയോഗത്തിൽനിന്നും | | ൧ | ൨൭ | ൮ |
| ബ- കുറുപ്പുംപടി പള്ളിയോഗത്തിൽനിന്നും | | ൧ | ൧൩ | ൮ |
| പാമ്പാക്കുട- ചെന്നാട്ടു മാത്തു | ,, | ൧ | ൧൪ | ൦ |
| കോനാട്ടു ഇട്ടൻപിള്ള | ,, | ൩ | ൦ | ൦ |
| ബ- പാലക്കുഴ പള്ളിയോഗത്തിൽനിന്നും | ,, | ൧ | ൧൪ | ൦ |
| പാലക്കുഴ- കുഴിയെലിൽ സ്കറിയാ | ,, | ൨ | ൦ | ൦ |
| നീലങ്കാവിൽ ചാക്കൊ | ,, | ൦ | ൧൦ | ൦ |
| ബ- വടകര പള്ളിയോഗത്തിൽനിന്നും | | ൧ | ൧൪ | ൦ |
| തട്ടാൻപറെറൽ മത്തായി | ,, | ൧ | ൧൪ | ൦ |
| ബ- പുതുവെലിൽ പള്ളിയോഗത്തിൽ നിന്നും | | ൧ | ൧൩ | ൮ |
| മുളക്കുളം- ബ- പുത്തൂർ മർക്കോസുകത്തനാർ | ,, | ൧ | ൧൪ | ൦ |
| വാഗത്താനം- കാരികൊട്ടുചിറ കുരുവിള | ,, | ൧ | ൦ | ൦ |
| പൊട്ടയ്ക്കാവേലിൽ തോമ്മാ | ,, | ൧ | ൦ | ൦ |
| മാളികയിൽ പുന്നൻ ചാക്കൊ | ,, | ൧ | ൦ | ൦ |
| കോട്ടയം- കരിയോരത്തു മാത്തു | ,, | ൧ | ൧൪ | ൦ |
| ബ- തോട്ടയ്ക്കാട്ടു പള്ളിയോഗം | ,, | ൧ | ൧൪ | ൦ |
| കുമരകം- വാകയിൽ കുഞ്ഞാണ്ടി തൊമ്മി | ,, | ൧ | ൨൮ | ൦ |

# മലങ്കര ഇടവകപത്രിക

പുസ്തകം ൪]　　　൧൦൮൭ ധനുവം　　　[ലക്കം ൧൦

## മംഗളം.

കന്യാവിൻ പക്കൽനിന്നാ വചനമതു ജഡം പൂണ്ടു കന്യാവ്രതത്തി
ന്നൊന്നും കുററംവരാതെ പരമമനുജനായ് വന്നപാരിന്റെപാപം
ചിന്നും രക്തപ്രവാഹാൽ കഴുകി മരണവും വെന്നുയൎത്താശ്ശരീര
ത്തിന്നും പങ്കേകി ലോകക്കമലനരികിൽ വാഴുന്ന നാഥാ നമസ്തേ

ചാലിൽ വറുഗീസ.

## മരണാനന്തരാവസ്ഥ. (തുടൎച്ച)

(൩)

മരണശേഷം ആത്മാവു സുഖദുഃഖങ്ങളെയും ഗുണദോഷങ്ങളെയും വിവേചിച്ചറിവാൻ തക്കവണ്ണം ബുദ്ധിയുള്ള അവസ്ഥയിൽ ഇരിക്കുന്നു എന്നു മുമ്പെ കാണിച്ചിട്ടുണ്ടല്ലൊ. ബുദ്ധിയുള്ളപക്ഷം അതു അഭിവൃദ്ധിയൊ ക്ഷയമൊ പ്രാപിച്ചുകൊള്ളുമെന്നു വിചാരിക്കേണ്ടതു പ്രകൃത സമ്പ്രദായത്തിനു അനുരൂപമാകുന്നുവല്ലൊ.

ആത്മാവു ഈ ലോകത്തിൽവച്ചു പൂൎണ്ണതയെ പ്രാപിക്കാതിരുന്നാൽ മരണശേഷമുള്ള അവസ്ഥയിൽ അതിനു ഒരുമാററവും വരുന്നില്ലന്നു വിചാരിക്കുന്ന പക്ഷം ദൈവാത്മാവിന്റെ പ്രവൃത്തി അതിൽനിന്നു മുടങ്ങിയിരിക്കുന്ന ഒരു ദീൎഘകാലമുണ്ടെന്നും അപൂൎണ്ണആത്മാവു അപൂൎണ്ണതയിൽ മൌനമായിരിക്കുന്നു എന്നുംവരുന്നു. എന്നാൽ ദൈവത്തിന്റെ എല്ലാ സൃഷ്ടിയിലും അഭിവൃദ്ധി ഉണ്ടാകുന്നതു കാലക്രമേണയാകുന്നു. ലോകസൃഷ്ടിപ്പു മുതൽ തന്റെ പ്രവൃത്തിയുടെ പ്രമാണം എന്നും ഇപ്രകാരമാകുന്നു. സൃഷ്ടിപ്പിന്റെദൈവവും കൃപയുടെ ദൈവവും ഒന്നായിരിക്കുന്ന സ്ഥിതിക്കു മനുഷ്യന്റെ ആത്മാവിനെ സംബന്ധിച്ചിടത്തോളം തന്റെ പ്രമാണം ഇതുതന്നെ ആണെന്നു വിചാരിക്കുന്നതു സ്വാഭാവികമാകുന്നു.

ഭൂലോകത്തെ മനുഷ്യജാതിയുടെ വാസത്തിനും പ്രയോജനത്തിനും വേണ്ടി പൂൎണ്ണതപ്പെടുത്തുവാൻ സൎവശക്തൻ വളരെ കാലത്തെ ഉപയോഗപ്പെടുത്തിയിരിക്കുന്നു. അതുപോലെ ആത്മാവിനെ ദൈവസാന്നിദ്ധ്യത്തിലേക്കു പ്രവേശിപ്പിക്കുവാനുള്ള പൂൎണ്ണതയ്ക്കു് ഏഴുപതു അല്ലെങ്കിൽ എണ്പതു വൎഷം മതിയാകുമെന്നു വിചാരിക്കുന്നതു പ്രകൃതവിരോധമാകുന്നു-

“അശുദ്ധമുള്ള യാതൊന്നും” സ്വൎഗ്ഗരാജ്യത്തിൽ പ്രവേശിക്കയില്ലെന്നു വേദം പഠിപ്പിക്കുന്നു- (വെളി ൨൧- ൨൭) ഒരു മനുഷ്യൻ മരണനാഴികവരെ പാപത്തിൽ ജീവിച്ചശേഷം മരണസമയം പെട്ടെന്നു മനസ്സൂഷ്ടം മനസ്സാന്തരപ്പെട്ടു എന്നിരിക്കട്ടെ- നല്ല നടപടിയിൽ നടക്കുവാനും സ്വൎഗ്ഗത്തിലെ ശുദ്ധതയ്ക്കു വേണ്ട ആത്മീക ശുദ്ധതയിൽ ജീവിക്കുവാനും അവനു സമയം ഉണ്ടായില്ല- അവൻ മരണസമയം പ്രാപിച്ച പാപമോചനം പൂൎണ്ണശുദ്ധതയും ശിക്ഷയിൽ നിന്നു പൂൎണ്ണ വിടുതലും പ്രാപിക്കുന്നതിനു മതിയാകുമൊ- ഈ സന്ദൎഭത്തിൽ പ്രാപിച്ച പാപമോചനം ജ്ഞാനസ്നാനത്തുങ്കൽ വച്ചു ലഭിക്കുന്ന മോചനത്തോടു തുല്യമായിരിക്കാം- എന്തെന്നാൽ ജ്ഞാനസ്നാനത്തിൽ പാപമോചനം പ്രാപിക്കുന്നു എങ്കിലും പാപം ചെയ്യാവുന്ന സ്വഭാവം അശേഷം മാറിപ്പോകുന്നില്ലല്ലൊ- ഈ ഭാഗം ആലോചിക്കുമ്പോൾ നീതീകരണം ശുദ്ധീകരണം എന്ന ഉപദേശങ്ങൾ നമ്മുടെ ഓൎമ്മയിൽ വരുന്നു- ഇതിനെക്കുറിച്ചു അഭിപ്രായഭേദങ്ങൾ ഉണ്ടു- പല മഹാന്മാരും ശുദ്ധീകരണം നീതീകരണത്തിന്റെശേഷം ഒന്നായിട്ടല്ല ക്രമേണയും സാവധാനത്തിലും ഉണ്ടാകുന്നതാണെന്നു അഭിപ്രായപ്പെടുന്നു- ഹുക്കർ എന്ന അംഗ്ലിയാ മഹാൻ പറയുന്നതു എന്തെന്നാൽ: “നിങ്ങൾ പാപത്തിൽനിന്നു സ്വാതന്ത്ര്യപ്പെട്ടു ദൈവത്തിന്റെ ദാസന്മാരായി തീരുമ്പോൾ നീതീകരിക്കപ്പെടുന്നു. നിങ്ങളുടെ ഫലങ്ങൾ ശുദ്ധതയിൽ ആകുമ്പോൾ ശുദ്ധീകരിക്കപ്പെടുന്നു”. വേറൊരുവന്റെ അഭിപ്രായംകൂടെ പറയാം- “നീതീകരണം ഒന്നാമത്തേതാകുന്നു- ക്രിസ്തുവിന്റെ പൂൎണ്ണതയിൽ നിന്നു വിശ്വാസത്താൽ പ്രാപിക്കുന്ന ഒരു നീതിയാകുന്നു. പിന്നെ ഉണ്ടാകുന്നതു അകമെയുള്ള ശുദ്ധീകരണമാകുന്നു. ഇതു നീതീകരിക്കപ്പെട്ടശേഷം പരിശുദ്ധാത്മാവുമൂലം വരുത്തപ്പെടുന്നതാകുന്നു. കടശി മൂന്നാമതായി വരുന്നതു പൂൎണ്ണമായ മഹത്വീകരണമാകുന്നു. ഇതു നാശമുള്ളതു (ജഡം) നാശമില്ലായ്മയെയും മരണമുള്ളതു മരണമില്ലായ്മയെയും പ്രാപിക്കുമ്പോൾ ഉണ്ടാകുന്നതാകുന്നു. ൧-ാമത്തേതു പൂൎണ്ണതയുള്ളതെങ്കിലും സ്ഥിരമുള്ളതല്ല. ൨-ാമത്തേതു സ്ഥിരമുള്ളതെങ്കിലും പൂൎണ്ണമല്ല. ൩-ാമത്തേതു സ്ഥിരമുള്ളതും പൂൎണ്ണതയുള്ളതും ആകുന്നു” (ഹെബർ)

ഈ സ്ഥിതിക്കു മരണസമയം അനുതപിച്ചു മരിച്ച മനുഷ്യന്റെ അവസ്ഥയെ ആലോചിക്ക- മോചനം പ്രാപിച്ച ശേഷം അവനു അവസരം കിട്ടിയിട്ടില്ല. അവൻ ശുദ്ധീകരണത്തെ പ്രാപിച്ചിട്ടില്ല- അവൻ സ്വൎഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്ന പക്ഷം പൂൎണ്ണശുദ്ധത സ്വൎഗ്ഗത്തിലേക്കു ആവശ്യമില്ലെന്നു വരുന്നു. ഇതു വേദത്തിനു വിരോധമാണല്ലൊ.

അല്ലെങ്കിൽ നീതീകരണവും ശുദ്ധീകരണവും ഒന്നൊന്നുവരുന്നു. അ തും മെല്പറഞ്ഞ അഭിപ്രായത്തിനും വെദത്തിനും വിരോധമാകുന്നു-

മെൽ പ്രകാരം മരിച്ചവനെ ദൈവം ഉപേക്ഷിക്കയില്ല. അവൻ മോചനവും നീതീകരണവും പ്രാപിച്ചു. എന്നാൽ ശുദ്ധീകരണമെന്ന രണ്ടാമത്തെമാററം ക്രമേണ മരണശേഷം അവനിൽ ഉണ്ടാകുന്നതാകു ന്നു- അതിനു ചില തെളിവുകൾ പറയാം-

"ഇവർ എല്ലാവരും വിശ്വാസത്താൽ ദൈവസാക്ഷി ലഭിച്ചിട്ടും വാഗ്ദത്തത്തെ പ്രാപിച്ചില്ല. അവർ നമ്മെക്കൂടാതെ പരിപൂൎണ്ണതപ്പെ ടാതെയിരിപ്പാനായിട്ടു ദൈവം നമുക്കുവെണ്ടി ഏറെ നല്ല കാൎയ്യങ്ങളെ മുൻകരുതിയതുകൊണ്ടുതന്നെ" (എബ്രാ ൧൧- ൩൯,൪൦) ഇതിനാൽ പഴയ പരിശുദ്ധന്മാർ വിശ്വാസംമൂലം നീതീകരിക്കപ്പെട്ടു എങ്കിലും ശു ദ്ധീകരിക്കപ്പെട്ടിരുന്നില്ലന്നുവരുന്നു പിന്നെ ശുദ്ധീകരിക്കപ്പെട്ടതു എങ്ങ നെയെന്നറിവാൻ ൧ പത്രൊസ ൩- ൧൯ വായിക്കണം- "അതിനാൽ തന്നെ അവൻ പൊയി കാരാഗ്രഹത്തിലുള്ള ആത്മാക്കളൊടു പ്രസം ഗിച്ചു". ഇതിൽനിന്നു വരുന്നതു എന്തന്നാൽ കൎത്താവു തന്റെ ശരീ രം കബറിൽ ഇരിക്കുമ്പൊൾ മനുഷ്യ ആത്മാവൊടു കൂടി (ജഡത്തൊടു കൂടിയല്ല) പാതാളത്തിൽ ഇറങ്ങി മരിച്ചുപൊയവൎക്കു കെൾക്കുവാനും ഗ്രഹിക്കുവാനും കഴിയാവുന്ന ഒരു വാൎത്തയെ അവരൊടു അറിയിക്ക യും അവരുടെ സ്ഥിതിയെ മാററുകയും ചെയ്തു- മരണശെഷമുള്ള ഒരു ശുദ്ധീകരണം ഇവിടെ കാണുക-

വെളിപാടു ൬- ൯, ൧൦, ൧൧, "ബലിപീഠത്തിൻ കീഴിൽ ഞാൻ ദൈവത്തിന്റെ വചനം നിമിത്തവും തങ്ങൾ പറഞ്ഞ സാക്ഷി നിമിത്തവും കൊല്ലപ്പെട്ടവരുടെ ആത്മാക്കളെ കണ്ടു- അവർ മഹാ ശ ബ്ദത്തൊടെ പരിശുദ്ധനായും സത്യവാനായുമുള്ള കൎത്താവെ നീ എത്ര ത്തൊളം ന്യായം വിധിക്കാതെയും ഭൂമിയിൽ പാൎക്കുന്നവരൊടു ഞങ്ങളു ടെ രക്തത്തിനു പ്രതിക്രിയ ചെയ്യാതെയും ഇരിക്കും എന്നു വിളിച്ചു പ റഞ്ഞു- അവൎക്കു ഓരൊരുത്തൎക്കു വെള്ളനിലയങ്കികൾ കൊടുക്കപ്പെട്ടു"- ഇത്യാദി- മരിച്ചുപൊയ ശുദ്ധ ആത്മാക്കൾ ബൊധമുള്ളവരായി ഇരി ക്കുന്നു എന്നു മാത്രമല്ല അവൎക്കു വെള്ളനിലയങ്കികൾ കൊടുക്കപ്പെട്ടു എ ന്നുകൂടെ കാണുന്നു വെള്ളനിലയങ്കി എന്തായിരിക്കണം- മരണസമയം അവർ ഏതുസ്ഥിതിയിൽ ഇരുന്നുവൊ അതിൽനിന്നു കൂടുതലായ ഏ തെങ്കിലും ഒരു അഭിവൃദ്ധിയൊ ശുദ്ധതയൊ അല്ലയൊ- അപ്പൊൾ മര ണശെഷവും ശുദ്ധീകരണം ഉണ്ടെന്നു പ്രത്യക്ഷമാകുന്നില്ലയൊ-

പിന്നെയും നാം പോരാടെണ്ടതു ഏതുവരെയാണെന്നു കൂടെ ചി ന്തിക്കണം- നമ്മുടെപോരാട്ടം മരണംവരെപോരാ- എന്തന്നാൽ "നി ങ്ങളിൽ ഒരുനല്ലപ്രവൃത്തിയെ ആരംഭിച്ചവൻ അതിനെയെശുക്രിസ്തു വിന്റെ നാളൊളം നിവൃത്തിയാക്കും എന്നുതന്നെ നിശ്ചയിച്ചുകൊണ്ടി രിക്കുന്നു"- (ഫീലിപ്പി- ൧- ൬) ഇതിന്റെ അൎത്ഥം എത്ര സൂക്ഷ്മമാകുന്നു- നിങ്ങളിൽ നല്ല പ്രവൃത്തിയെ ആരംഭിച്ച ദൈവം അതിനെ വിധിദി വസംവരെ പൂൎണ്ണതപ്പെടുത്തികൊണ്ടിരിക്കുമെന്നു പറഞ്ഞാൽ ശുദ്ധീക

രണം ഈ ജഡത്തിന്റെ മരണത്തിൽവച്ചു നിലയ്ക്കുമെന്നു അൎത്ഥമാക യില്ലല്ലൊ. വിധിദിവസംവരെ ആത്മാക്കൾ ശുദ്ധീകരിക്കപ്പെട്ടുംകൊണ്ടു ഇരിക്കുമെന്നു സൂക്ഷ്മമാകുന്നു. ഈ അൎത്ഥം ൧ കൊറന്തി ൩ അ ൧൩- ൧൫- വാക്യങ്ങളിലും അടങ്ങിയിരിക്കുന്നു.

ഇത്രയും മനസ്സിൽവച്ചുംകൊണ്ടു ൧ കോറന്തി ൧൫-അ ൪൦-൪൧ വാക്യങ്ങൾ വായിപ്പീൻ. "സൂൎയ്യന്റെ മഹത്വംവേറെ ചന്ദ്രന്റെമഹത്വം വേറെ നക്ഷത്രങ്ങളുടെ മഹത്വം വേറെ മഹത്വത്തിൽ ഒരു നക്ഷത്രത്തിനു മറെറാന്നിൽനിന്നു ഭേദമുണ്ടു. മരിച്ചവരുടെ ഉയിൎപ്പും ഇപ്രകാരമാകുന്നു". മുമ്പിൽ പ്രസ്താവിച്ച പ്രകാരം ആത്മാക്കൾ മരണശേഷം ശുദ്ധീകരണത്തെ പ്രാപിക്കുന്നതിനാൽ ഉയൎപ്പുകൽ മഹത്വത്തിൽ വളരെ ശ്രേഷ്ഠതപ്പെടുന്നു എന്നു ഇതിനാൽ വ്യക്തമാകുന്നു.

(തുടരും)

---

## വിദ്യാൎത്ഥികളുടെ വിശ്വാസ സ്ഥിതി.

സുറിയാനി സമുദായത്തിൽ ഉൾപ്പെട്ട ഇംഗ്ലീഷ് വിദ്യാൎത്ഥികൾ തങ്ങളുടെ വിദ്യയിലും ലോക പരിചയത്തിലും ഉന്നതിയെ പ്രാപിക്കുംതോറും മതവിശ്വാസത്തിൽ അശ്രദ്ധന്മാരാകുന്നുവെന്നാണ സാധാരണയായി ജനങ്ങളുടെ ഇടയിൽ ഒരുതെററായ ധാരണയുള്ളതു. ഇതു സൂക്ഷ്മദൎശികൾക്കു വിസമ്മതിക്കാതിരിപ്പാൻ നിവൃത്തിയില്ല. കോട്ടയം മുതലായ തെക്കൻ പ്രദേശങ്ങളിൽ മിഷ്യനറിമാർ വന്ന കാലങ്ങളിൽ അവർ, കുഞ്ഞെ അപ്പംതരാം എന്നിങ്ങനെ മധുരവാക്കുകളാൽ ധൂൎത്തന്മാർ കുഞ്ഞുങ്ങളെ വശീകരിച്ചു വിജനസ്ഥലത്തു കൊണ്ടുപോയി അവരുടെ വിലയെറിയ ആഭരണങ്ങളെ അപഹരിക്കുന്നതുപൊലെ, സുറിയാനിക്കാരെ ഓരൊ പിത്തലാട്ടങ്ങളാൽ മതവിപരീതികളാക്കിത്തീൎക്ക പതിവായിരുന്നു. എന്നാൽ അക്കാലമൊക്കെ മാറിപ്പോയെന്നും സുറിയാനി വിദ്യാൎത്ഥികൾക്കു മററുള്ള ക്രിസ്തീയ ശാഖകളിലുൾപ്പെട്ട ആളുകളുടെ അക്രമങ്ങളെ ന്യായമായി നിരോധിക്കുന്നതിനു ധാരാളം ആയുധങ്ങൾ ലഭിച്ചുതുടങ്ങിയിരിക്കുന്നുവെന്നും പറയുന്നതിൽ ഞാൻ അശെഷം മടിക്കുന്നില്ല.

ഇംഗ്ലീഷു പഠിച്ചുതുടങ്ങുന്നതോടുകൂടിത്തന്നെ വിദ്യാൎത്ഥികൾക്കു ഒരുവക സ്വാതന്ത്ര്യവും വൎദ്ധിക്കുന്നതാണ. അതിഭക്തരെന്നും സൎവ്വത്രപൂജ്യരെന്നും തങ്ങളെത്തന്നെ വിചാരിച്ചുപോരുന്ന ചില മൂഢവിശ്വാസികൾ സത്യത്തിനും ക്രിസ്തീയ തത്വങ്ങൾക്കും വിരുദ്ധമായി വല്ലതും പറഞ്ഞാൽ അതിനെതിരായി ന്യായമായ യുക്തികളെ പ്രസ്താവിക്കുന്നതിനു മേല്പറഞ്ഞ സ്വാതന്ത്ര്യം വിദ്യാൎത്ഥികളെ പ്രോത്സാഹിപ്പിക്കുന്നതാണ. ഇങ്ങിനെ പ്രസ്താവിക്കുമ്പൊളാണ മതവിപരീതികളെന്നൊ അഥവാ നിരീശ്വരമതക്കാരെന്നൊ ഇവൎക്കു പേരു സിദ്ധിക്കുന്നതു. ഇങ്ങിനെ ഒരുവകക്കാരുടെ ഇടയിൽ ഇവൎക്കു സിദ്ധിക്കുന്ന പേരു ചിലപ്പോൾ ചില വന്ദ്യന്മാരാലും സ്ഥിരപ്പെടുത്തി പോരുന്നുണ്ടു. ഇതിൽ പരം കഷ്ടാവസ്ഥ സുറിയാനി വിദ്യാൎത്ഥികൾക്കു വരേണ്ടതുണ്ടൊ?. സുറിയാനി വിദ്യാൎത്ഥികളുടെ ഇടയിൽ മതവിപരീതിയായി യാതൊരുത്തനെയെങ്കിലും കാണാൻ പ്രയാസമാണെന്നു ഞാൻപറയുന്നില്ല. അവരിലും മററുള്ളആളുകളിൽ എന്നപൊലെ അവിശ്വാസികൾ ഉണ്ടായേക്കാം. എങ്കിലും വിദ്യാൎത്ഥികൾ ആകപ്പാടെ മതവിപരീതികളെന്നു വിധിക്കുന്നതാണ കഷ്ടമെന്നുപറഞ്ഞത്. സുറിയാനി വിദ്യാൎത്ഥികളുടെ അഭിപ്രായങ്ങളെ മഹാജനങ്ങൾ ഏതുവിധം തെററിധരിക്കുന്നുവെന്നുള്ളതിനു ഒരുദാഹരണം പറയാം. കഴിഞ്ഞ പെസഹാനാളിൽ പെസഹായുടെ മാഹാത്മ്യത്തെപ്പററി ഒരു മഹാഭക്തൻ വൈരാഗ്യാതിരേകത്തോടുകൂടി സംഗതിവശാൽ പ്രസംഗിച്ചതിൽ പെസഹാനാളിൽ വിശുദ്ധ കുൎബ്ബാന കൈക്കൊള്ളാത്തവർ യൂദാസ്കറിയോത്തായോടു സമന്മാരാണെന്നു കാന്തൻ വിധിച്ചിട്ടുണ്ടെന്നു പ്രസ്താവിക്കയുണ്ടായി. ഇതുകേട്ട അനേകം ആളുകളിൽ ഒരാളായിരുന്ന ഒരുവിദ്യാൎത്ഥി ഇതിന്റെഅബദ്ധത്തെപ്പററി നേരിട്ടു വാദിച്ചതിനാൽ ഒരുവിധം അന്തസ്സിൽ ഇരിക്കുന്ന ആ പ്ര

സംഗകൎത്താവു ആ വിദ്യാൎത്ഥിയെ നിരീശ്വരമതക്കാരനെന്നു വിധിക്കയും ഈ വിധം പലമഹാന്മാരെയും തെറ്റിദ്ധരിപ്പിക്കയും ചെയ്യും. വല്ലവരും ഇംഗ്ലീഷു പഠിച്ചതിനാൽ മതവിപരീതികളായി തീൎന്നിട്ടുണ്ടെങ്കിൽ ആ ഏകകാരണത്താൽ ഇംഗ്ലീഷു പഠിക്കുന്ന എല്ലാ ദുൎഭഗന്മാരെയും മതവിപരീതികളുടെ കൂട്ടത്തിൽ ഗണിക്കുന്നിടത്തോളം യുക്തിഭംഗം മറ്റൊന്നിലും ഉണ്ടാകുന്നതല്ല. ആയ്തുകൊണ്ടു മഹാജനങ്ങൾ വിദ്യാൎത്ഥികളുടെ വിശ്വാസത്തെപ്പറ്റി വല്ല അഭിപ്രായങ്ങളും സ്വീകരിക്കുന്നതിനുമുമ്പെ അവരെ ഗാഢമായി ഒന്നു പരിശോധിക്കണമെന്നു സവിനയം അപേക്ഷിച്ചുംകൊണ്ടു തല്ക്കാലം അവസാനിപ്പിക്കുന്നു.

എം. പി. വി.

---

## "കപ്പൽ ഛേതം"

ഇതാ തുറമുഖത്തു ഒരുവലിയകപ്പൽ ചരക്കുകളും കയറ്റി കാറ്റിന്റെ തരംനോക്കി കിടക്കുന്നു. അതിൽ ചില തടവുകാരും ഏതാനും പട്ടാളക്കാരും ഒരു സേനാപതിയും ഉണ്ടു. കുറെനേരമായി ഒരു മുഖക്കണ്ണാടിപോലെ ശാന്തമായിരുന്നകടൽ കാറ്റൂതിയപ്പോൾ അവിടവിടെ വെള്ളത്തിൽ പാൽനുരപോലെ അതിധവളങ്ങളായ തിരമാലകൾ ഉണ്ടാകയും കാറ്റിന്റെ ഉഗ്രതയാൽ അവ ക്രമേണ വൎദ്ധിച്ചുവരികയും ചെയ്തുതുടങ്ങി. കാറ്റാരംഭിച്ചപ്പോൾ കപ്പലിലുള്ളവർ ഒക്കയും വേലതുടങ്ങി. തണ്ടെലികൾ അങ്ങോട്ടും ഇങ്ങോട്ടും ഓടിനടന്നു കയറുകൾ വലിക്കയും പായികൾ നിവിൎക്കയും നംകൂരം പൊക്കുകയും ചെയ്യുന്നു. കപ്പിത്താൻ വേലകൾ ഒക്കെയും ക്ഷണം തീൎക്കണമെന്നു വേലക്കാരോടാജ്ഞാപിക്കുകയും ഈ കാറ്റു തരത്തിനു കപ്പൽ വിട്ടെങ്കിൽ കൊള്ളായിരുന്നു ആകാശമണ്ഡലത്തിലേക്കു നോക്കുകയും തുലാവൎഷമാകയാൽ ഈ തെളിവും കാറ്റും പെട്ടെന്നു വല്ല വൈഷമ്യത്തെയും ഉണ്ടാക്കി തീൎക്കുന്നതായി വരുന്നുകുമൊ എന്നാലോചിച്ചു ചുറ്റിനടക്കുകയും ആയിരുന്നു. എന്നാൽ സകലവും തയ്യാറായി കപ്പൽ കരയിൽനിന്നു നീങ്ങി എങ്കിലും അധികദൂരം പോകുന്നതിനു മുമ്പായി പടിഞ്ഞാറുനിന്നും ഒരുകാർമേഘം മേല്പോട്ടുയൎന്നു പരന്നപ്പോൾ അതേവരെ തങ്ങൾക്കു അനുകൂലമായി ഊതികൊണ്ടിരുന്ന കാറ്റു പെട്ടെന്നു നിന്നുപോകുകയും തദനന്തരം തങ്ങളുടെ ഓട്ടത്തെ വിഘ്നംവരുത്തുന്നതായ ഒരുതരം വല്ലാത്ത ചുഴലിക്കാറ്റു അടിക്കുകയാൽ കല്ലോലജാലങ്ങൾ കപ്പലിന്റെ മുകളിൽ കൂടി ചാടികടന്നു കളിക്കുന്നുണ്ടൊ എന്നുതോന്നുകയും ആ ഓളം കപ്പലിൽ ചാടിവീണു അതിലുള്ള ചരക്കുകെട്ടുകളെയും കപ്പലിലുള്ളവരിൽ ചിലരുടെ വസ്ത്രങ്ങളെയുംകൂടെ നനക്കുകയും ചെയ്തു എങ്കിലും വലുതായ യാതൊരു കഷ്ടനഷ്ടങ്ങൾ ഒന്നും നേരിടാതെ "ശുഭതുറമുഖം" എന്ന സ്ഥലത്തു ഒരുപ്രകാരത്തിൽ എത്തി നംകൂരം ഇട്ടു എന്നുപറഞ്ഞാൽ കഴിഞ്ഞല്ലൊ. അവിടെ വൎഷകാലനിവാസത്തിനു സുഖമില്ലാത്ത ഒരു തുറമുഖമാകയാൽ അവിടം വിട്ടു വല്ലപ്രകാരവും ഫെനിക്കിയായിൽ എത്തി വൎഷകാലം അവിടെ കഴിച്ചുകൂട്ടണമെന്നു കപ്പൽഉദ്യോഗസ്ഥന്മാരും മാലുമിയും അഭിപ്രായപ്പെട്ടു എങ്കിലും അവിടെനിന്നും അപ്പോൾ പുറപ്പെടുന്നതിനു കാറ്റു വിസമ്മതിക്കയാൽ വളരെ നാൾ അവിടെ തന്നെ കിടന്നു പരുങ്ങേണ്ടിവന്നു. ഒരു ദിവസം അവരെല്ലാവരും കൂടി ആ തുറമുഖത്തെയും സമുദ്രത്തിൽവച്ചുണ്ടായ വ്യസനകരവൃത്താന്തത്തെയും കാറ്റിന്റെ ഉഗ്രതയെയും കടലിന്റെ അപ്പൊഴത്തെ സ്വഭാവത്തെയും കപ്പല്ക്കാൎക്കുണ്ടായ അസാധാരണയായ അദ്ധ്വാനങ്ങളെയുംകുറിച്ചു സംസാരിച്ചുംകൊണ്ടിരിക്കുമ്പോൾ കപ്പലിൽ ഉണ്ടായിരുന്ന ഒരു തടവുകാരൻ എഴുനേറ്റു തനിക്കു ആരിൽനിന്നൊ ബലവത്തായ ഒരധികാരം സിദ്ധിച്ചിട്ടുള്ളതുപോലെ നടിച്ചു താൻ ഒരു തടവുകാരനാണെന്നുള്ളഭാവം അശേഷം വെടിഞ്ഞു അധൈൎയ്യം കൂടാതെ സാവധാനത്തോടെ എങ്കിലും വളരെ മുഴക്കത്തോടും ഗാംഭീൎയ്യത്തോടുംകൂടി "നമ്മുടെ ഈ പ്രയാണം കപ്പലിനും ചരക്കുകൾക്കും എന്നുമാത്രമല്ല നമ്മുടെ പ്രാണനുംകൂടെ നഷ്ടത്തെചെയ്യുന്നതായി തീരുമെന്നു ഞാൻ കാണുന്നു" എന്നുപറഞ്ഞു. കപ്പലിലുള്ളവർ എല്ലാവരും മനോവ്യഥയോടിരിക്കുന്നഈ സന്ദൎഭത്തിൽ അവരെ സാന്ത്വനവചസ്സുകളെകൊണ്ടു സമാശ്വസിപ്പിക്കുന്നതിനു പകരം സമയോചിതമല്ലാത്തതും വ്രണത്തിൽ ഈൎക്കിലി കുത്തികേറ്റുംവണ്ണം തങ്ങളുടെ മനോദുഃഖത്തെ വൎദ്ധിപ്പിക്കുന്നതുമായ തടവുകാരന്റെ ഈ വാക്കു ചപലബുദ്ധികളായ കപ്പല്ക്കാൎക്കു കൎണ്ണകഠോരമായി തീൎന്നു. തൻനിമിത്തം പട്ടാളക്കാരും തണ്ടെലികളും നിനക്കു ദീൎഘദൎശനത്വം ഉണ്ടായിരുന്നു എങ്കിൽ ഈകുറ്റത്തിൽനിന്നു ഒഴിഞ്ഞിരിക്കാ

മായിരുന്നില്ല എന്നുംമറ്റുംപറഞ്ഞു അവർ അവനെ പ്രഹരിപ്പാനായി കൈ ഓങ്ങിയപ്പോൾ സേനാധിപൻ അവരെ വിരോധിച്ചില്ലായിരുന്നു എങ്കിൽ അവരെല്ലാവരും കൂടി അവനെ കിഴുക്കി കൊല്ലുമായിരുന്നു.

രണ്ടുദിവസങ്ങളുടെശേഷം ആകാശത്തിൽ കാർമേഘം നീങ്ങുകയും തങ്ങൾക്കനുകൂലമായി ഒരു തെക്കൻകാറ്റു മന്ദമായി ഊതുകയും ചെയ്യുപ്പോൾ അവരുടെ ആഗ്രഹത്തിൻപ്രകാരം സാധിച്ചു എന്നുവിചാരിച്ചു സന്തോഷചിത്തന്മാരായി അവിടെനിന്നും കപ്പൽ നീക്കി- അന്നു മുഴുവൻ കാറ്റു തരമായിരുന്നതുകൊണ്ടു അവർ നല്ലവണ്ണം ഓടിച്ചു- പിറ്റെദിവസവും നല്ല കാറ്റും വെയിലും ഉണ്ടായിരുന്നതിനാൽ ആഴത്തിൽനിന്നും ഞാനൊനീയൊ വേഗമുള്ളതു എന്നുള്ള ശണ്ഠയോടുകൂടി എന്നപോലെ വെള്ളിക്കുന്നുപോലെ നിരന്നു പുറകെ പുറകെ ഉരുണ്ടു വരുന്ന തിരമാലകളെയും അപ്പോൾ പഞ്ഞിക്കുടംപൊലെ തല്ലിയടിച്ചുണ്ടാകുന്ന പതകളെ കപ്പൽ മുറിച്ചു മുമ്പോട്ടു കുതിച്ചുചാടി ഓടുകയും ആ സൂര്യപ്രകാശമുള്ള മഞ്ഞുവെയിലിൽ തിരമാലസമൂഹങ്ങൾ പൊന്നുപോലെമിന്നി പാത്തിപോലെവന്നു കപ്പലിനെതട്ടി ചിന്നിചിതറുകയും ചെയ്യുകൊണ്ടിരുന്നപ്പോൾ കപ്പിത്താനു അതെവരെയുണ്ടായിരുന്ന പരിതാപവും വിഷാദവും നിശ്ശേഷം നീങ്ങി മുഖത്തൊരു സന്തോഷഭാവം സ്ഫുരിക്കുകയും കപ്പൽവേലക്കാർ അവന്റെ അടുക്കൽ വരുമ്പോൾ അവരോടു ദയനീയമായി സംസാരിക്കുകയും എല്ലാവരും അവരവരുടെ ജോലിയെ ശുഷ്കാന്തിയോടെ നോക്കുകയും കപ്പിത്താൻ തണ്ടെലികളെപ്പോലെ തട്ടേൽ അങ്ങോട്ടുമിങ്ങോട്ടും സമുദ്രത്തിൽനിന്ന് വരുന്ന മന്ദസമീരണനെ ഏറ്റു രസിച്ചുംകൊണ്ടു ഉദ്യോഗസ്ഥന്മാരോടു ഓരോന്നു സംസാരിക്കുകയുംചെയ്തു- അവരുടെ സംഭാഷണവിഷയം ഒന്നുകിൽ റോമായിലെ കമ്പോളനിരക്കിനെക്കുറിച്ചൊ അഥവാ കപ്പലിലുള്ള ചരക്കുകൾക്കു എന്തു ലാഭം കിട്ടുമെന്നുള്ളതിനെക്കുറിച്ചൊ അല്ലെങ്കിൽ യോപ്പായിലേക്കു തിരികെ കൊണ്ടുപോരുന്നതിനു പൊന്നും വെള്ളിയും ദന്തവും കുരങ്ങുകളും അവിടെ സുലഭമായി വന്നുകാണുമൊ എന്നുള്ളതിനെക്കുറിച്ചൊ ആയിരുന്നു- ഇതുകൂടാതെ കപ്പല്ക്കാരെല്ലാവരും തങ്ങളുടെ ചരക്കുകളും എല്ലാം നഷ്ടപ്പെട്ടുപോകുമെന്നു നിശ്ചയമായി ദീർഘദർശിച്ച ആ തടവുകാരൻ എന്തു കുറ്റക്കാരൻ ആണെന്നൊ അവൻ തല്ക്കാലം ഒരു തടവുകാരൻ എങ്കിലും ഇവന്റെ വാക്ചാതുര്യവും ധൈര്യശീലവും അത്യന്താതിശയനീയങ്ങൾ ആയിരിക്കുന്നു എന്നൊ സൌഭാഗ്യകാലത്തു ആരെല്ലാം എന്തെല്ലാം പാഴ്വാക്കുകൾ പറഞ്ഞാലും അതു ആപല്ക്കരമായി പരിണമിക്കുന്നതു അസാദ്ധ്യമാണെന്നു തടവുകാരന്റെ ഈ ഏക സംഗതിയാൽ നമുക്കു അനുഭവസിദ്ധമാണല്ലൊ എന്നൊ ആയിരിക്കണം കപ്പൽരസമായി ഓടിക്കൊണ്ടിരുന്നപ്പോൾ അവരുടെ വർത്തമാനം- അപ്പൊഴെക്കു ആദിത്യൻ ഉച്ചയിൽനിന്നു കടലിലേക്കു ചാഞ്ഞു തുടങ്ങിയപ്പോൾ ഒരുകാർമേഘം ഉയർന്നു കിഴക്കോട്ടു കേറിത്തുടങ്ങി- ഒരാൾ അതു സൂക്ഷിച്ചിരുന്നു എങ്കിൽ അതു ആകാശത്തിലേക്കു ഇഴഞ്ഞിഴഞ്ഞു കേറുന്നു എന്നും ആ ആകാശഗാമി ക്ഷണത്തിൽ തലയ്ക്കുമീതെ ആയി എന്നുള്ളതും കാണായിരുന്നു- ഒരുമണിക്കൂറുകൊണ്ടു കാർമേഘം ആകാശംമുഴുവനും വ്യാപിച്ചു- അപ്പോൾ സൂര്യഭഗവാൻ അപ്രത്യക്ഷനായി അടിചേർന്നു, പ്രകാശവും മങ്ങിത്തുടങ്ങി, അതിഘോരമായ മാരുതന്റെശബ്ദവും മുഴങ്ങിതുടങ്ങി. കടലിലെയും ആകാശത്തിലെയും സ്ഥിതികണ്ടിട്ടു രാത്രി മഹാ വല്ലാത്തതായിരിക്കുമെന്നു കപ്പിത്താൻ വിചാരിച്ചു- കാറ്റു മുമ്പെതന്നെ തുടങ്ങീട്ടുണ്ടായിരുന്നതിനാൽ കയറുകളുടെ ഇടയിൽനിന്നും ചൂളയിടുന്നതുപോലെ ഒരുമൃതശബ്ദവും പായികൾ തമ്മിൽ കൂട്ടിമുട്ടുന്നതായി ഒരുകിറുകിറുപ്പും കേട്ടുതുടങ്ങി- ചുരുക്കിപറഞ്ഞാൽ കപ്പൽ മുമ്പോട്ടു ഓടിപ്പാൻ പാടില്ലാതായിതീർന്നു- കാറ്റു വർദ്ധിച്ചുവർദ്ധിച്ചു "യൂറൊക്ലിദോൻ" എന്നുപറയുന്ന ഭയങ്കര കൊടുങ്കാറ്റായിതീർന്നു. ഹാ ആ രാത്രി മഹാഭയങ്കരംതന്നെ. കടലിൽ വലിയ അലച്ചകളും മുഴക്കങ്ങളും ഭൂകമ്പങ്ങളും ഉണ്ടായി.- അന്ധകാരംകൊണ്ടു യാതൊന്നും വ്യക്തമായി കാണാനും വയ്യാതായി. വലിയ തിരമാലകളുടെ മുകളിൽ ഒരു കുമിള എന്നപോലെ കപ്പൽ കീഴ്മേൽ മറിഞ്ഞുതുടങ്ങി- കപ്പൽ അവരുടെ പിടിയിൽ നില്ക്കാതെ കാറ്റിന്റെ ഗതിയെ അനുസരിച്ചുപോയി- കപ്പൽ നഷ്ടപ്പെട്ടുപോകുമെന്നു എല്ലാവരും പൂർണ്ണമായി നിശ്ചയിച്ചു- കപ്പലിന്റെ ഭാരംകുറപ്പാൻ അതിലുള്ള ചരക്കുകളെ എടുത്തും കൊണ്ടു വരുവാൻ കപ്പിത്താനും ഉദ്യോഗസ്ഥന്മാരും കല്പിച്ചു- ആ ചരക്കുകളിൽ നിന്നു അധികലാഭം കിട്ടുമെന്നു അവർ വിചാരിച്ചതായിരുന്നു എങ്കിലും അവരുടെ ആശ കേവലം വിഫലമായിതീർന്നു- എല്ലാവരും കൂടി മുങ്ങി നശിച്ചുപോകുന്നതിനെക്കാൾ ചരക്കുകൾ കളഞ്ഞു പ്രാണനെ രക്ഷപെടുത്താമെങ്കിൽ അതാണനല്ലതെന്നു നി

ത്രുപിച്ചു അവരുടെ ഭക്ഷണത്തിനു മാത്രം കുറെ കോതമ്പു ശേഷിപ്പിച്ചു പിന്നെയുള്ളവയെ എല്ലാം അവർ എടുത്തു കൊണ്ടു വന്നു കടലിലേക്കു എറിഞ്ഞു കളഞ്ഞു- യഹൂദിയായിലെ വിശേഷപ്പെട്ട കോതമ്പും തൂറിലെ മേത്തരമായ നീലവൎണ്ണ ചവളികെട്ടുകളും കപ്പിത്താൻ തന്റെ സ്വന്തകൈകൊണ്ടു തന്നെ കടലിലേക്കു ഇട്ടുകളഞ്ഞു- അവ കിടന്നു മറിയുന്നതുകണ്ടാൽ ഭയങ്കര തിരമാലകൾ അവയെ പന്തുകളായി കളിക്കുന്നു എന്നുതോന്നിപ്പോകും- എന്നാൽ സമുദ്രം വലിയ അലച്ചയോടെ ക്ഷണനേരംകൊണ്ടു ആ ചരക്കുകളെ ഒക്കെയും വിഴുങ്ങികളഞ്ഞു- പിന്നെ അവയെ ഒരിക്കലുംകണ്ടതുമില്ല-

ശേഷം അടുത്തതിൽ



## ദീപികാ പ്രത്യേക ലേഖകനു.

എന്റെ പ്രിയപത്രാധിപരേ, ഞാനും "ദീപികാപ്രത്യേകലേഖകനും" തമ്മിലുള്ള വാദങ്ങൾകൊണ്ടു നിങ്ങൾക്കും വായനക്കാൎക്കും പക്ഷേ ഐസ്വരക്കേടു ഉണ്ടായേക്കാം, എന്നാൽ ഈ വാദങ്ങൾ ഗുണത്തിലേക്കു അടിഒഴുക്കുള്ള ഒരു സംഗതിയാണെന്നു എല്ലാവരും ധരിക്കണം. കാണുന്നില്ലെ കൂട്ടിൽകിടന്ന ചില മാടപ്രാക്കൾ വെളിക്കു ചാടുന്നതു. ഇവ മുഴുവനും ഞങ്ങളുടെ വാദമൂലം അല്ലങ്കിലും പുറത്തു ചാടുന്നവൎക്കു ധൈൎയ്യം പ്രാപിപ്പാനെങ്കിലും ഇടക്കൂട്ടുന്നുണ്ടു. എങ്ങാണ്ടോരടത്തു ഒരു ഉമ്മാപ്പിടി ഇരിപ്പുണ്ടെന്നും പുറത്തിറങ്ങിയാൽ ചാടിവന്നുകടിക്കുമെന്നും മറ്റുമുള്ള ദുശ്ശങ്കകൾ ഈ പത്തൊമ്പതാംശതാബ്ദാവസാനത്തോടുകൂടെ ഒട്ടുമാറിപ്പോകും. എന്റെ എതൃഭാഗിയായ മൂക്കന്റെ നട്ടവു ഞാൻതല്ലിതളൎത്തീട്ടും പിന്നെയും ഇഴഞ്ഞു വലിഞ്ഞുവന്നു ഉച്ചൈസ്വരത്തിൽ ചീറുകയും കൊത്താൻ ഭാവിക്കയും ചെയ്യുന്നു. ഇനിഎന്നോടുവന്നെതൃക്കുക എന്നുവച്ചാൽ ഉള്ളജീവനും നാസ്തിയാകുവാനാണ എന്നുതന്നെയല്ല കൂട്ടന്റെ കള്ളികൾ ഓരോന്നു എണ്ണി എണ്ണി തുറന്നു സകലവും വെളിക്കാക്കിയെ ഞാൻ പുറകോട്ടുമാറൂ. ഇതിൽവെച്ചു ഒന്നുരണ്ടു ഒത്താശകൾ നിങ്ങൾ ഇനിക്കു ചെയ്തുതരേണ്ടതായിട്ടുണ്ടു. ഒന്നാമതു-നിങ്ങളുടെപത്രം എന്റെപേൎക്കായിട്ടു പല തവണയാക്കുവാൻ പാടുള്ളതല്ലങ്കിലും ഞാൻ മാസന്തോറും അയക്കുന്ന ലേഖനം അതാതു മാസത്തിൽ തന്നെ ചേൎപ്പാൻ ഇടയാകണം. അങ്ങിനെചെയ്യാത്തതു നിങ്ങളുടെജോലിത്തിരക്കുകൊണ്ടാണെന്നു ഇനിക്കു അറിയാമെങ്കിലും അതു എന്റെ പക്കൽ കോപ്പില്ലാഞ്ഞിട്ടാണെന്നു എതൃവാദി ജയശംഖ വിളിക്കുന്നു. പിന്നെയൊന്നു, ഞാൻ അടയാളം കാണിച്ചിരിക്കുന്നടത്തു നിങ്ങളുടെ സാക്ഷ്യം എന്തെങ്കിലും ചുവട്ടിൽ കാണിക്കണം. എന്റെ ഇത്തവണത്തെ ലേഖനം പതിവിലല്പം നീണ്ടുക്കുമെന്നു ഭയപ്പെടുന്നതിനാൽ അതിനും നിൎവാഹം ഉണ്ടാകണം. വായനക്കാരും മനസ്സിരുത്തി ശ്രദ്ധിക്കണമെന്നു അപേക്ഷിക്കുന്നു. പക്ഷെ ഇത്തവണ എതിരാളിക്കു ആളറിവാൻ ഇടയായേക്കുന്നതാകകൊണ്ടു ഇനി എന്നോടു എതൃക്കുകയില്ലന്നു വിചാരിക്കുന്നു. ഇനി ഞാൻ അയാളോടു കുറഞ്ഞൊന്നു പറഞ്ഞുകൊള്ളട്ടെ.

എടൊ പ്രത്യേകലേഖകാ! കപടശാസ്ത്രി! ഞാൻതന്റെ കുയുക്തികൾ ഓരോന്നു സഫലച്ചതുക്കും ഉണ്ടെങ്കിലും മുറയ്ക്കു ഖണ്ഡിപ്പാൻ ഇതാ

പുറപ്പെടുന്നു. നമ്മുടെ വാദത്തിൽ ഞാൻവന്നു തന്നോടേററൊ അതൊ തന്റെ നിർഭാഗ്യവശാൽ താൻവന്നു എന്നോടേററു അടിക്കു വീണതല്ലയൊ? കപടംകൂടാതെ നേരുപറയു. വക്കീലില്ലാതെ ഭവിച്ച യവുനായകാരുടെ പോക്ക് ഞാൻ ഒരു ശമറായകാരനെപ്പോലെ പുറപ്പെടുകയിൽ താൻ അല്ലയൊ വന്നുകേറി ഏററതും ഈ അപജയങ്ങൾക്കൊക്കെ ഇടവരുത്തിയതും. മട്ടത്താൽ ശകാരിക്കുമെന്നും വാവിഷ്ഠാണം പറയുമെന്നും കരുതി ഞാൻ മുമ്പെകൂട്ടി പറഞ്ഞിരുന്നുവല്ലൊ. ഇപ്പൊൾ താൻ അവ പെരുമാറിയതുകൊണ്ടു ഞാൻഅശേഷം വകവെക്കുന്നില്ല. എന്നാൽ ഈ തവണ അവയെ നീക്കുന്നതിനായിട്ടു "ഭോഷനോടു തന്റെ ഭോഷത്വത്തിൻ പ്രകാരം ഉത്തരം പറക" എന്നുള്ള പ്രമാണത്തിൻപ്രകാരം താൻ ഇങ്ങൊട്ടയച്ച കള്ളനാണയങ്ങൾ അങ്ങോട്ടു തന്നെ മടക്കി അയക്കുന്നു. ക്ഷീണിച്ചവശം ഞാൻ താങ്ങിയെന്നല്ലാതെ ആവകക്കു മുതൽ ചിലവിടുന്നതിനു താൻ വാപ്പിട്ടു പറയുന്നതു പൊലെ ആത്മാക്കളെ മോക്ഷത്തിൽ കയററം ചെയ്യുന്നതിനുള്ള വരുമാനം ഒന്നും തന്നെ ഇനിക്കില്ല. പത്രങ്ങൾക്കു പണം കൊടുക്കാതെ കുബ്ബാന ചൊല്ലി കടം വീട്ടുന്നവർ എന്തു മാത്രം "കൂടുതൽ ഫീസു" കൊടുക്കുമെന്നുള്ള കപടോക്തി മററാക്കും അറിഞ്ഞുകൂടായൊ? എടൊ സ്നേഹിതാ കൂലികൊടുത്താൽ ദീപികാപത്രാധിപർ എന്റെലേഖനം അംഗീകരിച്ചു പ്രസിദ്ധപ്പെടുത്തുന്നതാണെന്നും പോരെങ്കിൽ താൻ കൂടി ശുപാശി ചെയ്യാമെന്നും താൻ പറയുന്നുണ്ടല്ലൊ. എടൊ അന്ധശാസ്ത്രി ശുദ്ധമാനസഭയിൽ ഒരെസമയത്തു നാലു ശുദ്ധമാന മാർപ്പാപ്പാമാർ തമ്മിൽ തമ്മിൽ ശഠിച്ചും ഗവിച്ചും ശപിച്ചുംകൊണ്ടിരുന്ന പരമാർത്ഥങ്ങൾ ഞാൻ ആ പത്രത്തിലെക്കു എഴുതിയയച്ചാൽ ആ പത്രാധിപർ, താൻ എത്രതന്നെ ശുപാശി ചെയ്താലും കൈക്കൊള്ളുമൊ? ഇങ്ങനത്ത കപടങ്ങൾ തട്ടിമൂളിക്കുന്നതുകൊണ്ടു കൂട്ടരുടെ ഇടയിൽ ഫലിക്കുന്നതു പൊലെ എന്നൊടു പററുമൊ? ഇതുകൊണ്ടാണെ ഞാൻ തന്നെ അന്ധശാസ്ത്രി എന്നു വിളിച്ചതു. ഇനി ഫ്രാൻസിൽവച്ചു ഒരു യവുനായകാരൻ പറഞ്ഞകൂട്ടത്തിൽ തനിക്കു അനുകൂലവും ക്രൂവൽ പറഞ്ഞതിന്റെമുമ്പും പിമ്പും തനിക്കു അനുകൂലവും ഉണ്ടായിരുന്നെങ്കിൽ ആസ്ഥലങ്ങൾ എടുത്തു കാണിക്കാതെ ബഹുക്കളുടെ കണ്ണുകളിൽ മണ്ണിടുന്ന നിങ്ങളുടെ സമ്പ്രദായങ്ങൾപൊലെ അബദ്ധംതട്ടുമെന്നുശങ്കിച്ചിട്ടല്ലെ അവ സവിസ്താരം കാണിക്കാഞ്ഞതു. പിന്നെ തന്റെയൊരുയുക്തി ചിലസംഗതികൾ ആന്തരഭേദത്തോടെ എങ്കിലും താൻ സമ്മതിക്കുന്നുണ്ടെന്നു ഞാൻപറഞ്ഞതിനുള്ള ഉത്തരമാണ. അതിനു താൻ പറയുന്നതു ആന്തരം വേറെ ആകുമ്പൊൾ സമ്മതവും അതിനനുസരിച്ചിരിപ്പാനെ പാടൊള്ളു എന്നാണല്ലൊ. പൊട്ടുതാക്കികാ പൊത്തിയൂസ പാപ്പായൊടെതൃത്തതും പ്രതിശാപം ഇട്ടതും താൻ സമ്മതിക്കുന്നില്ലെ. പിന്നെ അയാൾക്കു പ്രതിശാപം ഇടുവാൻ ന്യായമില്ലന്നു താൻ തക്കിക്കുന്നു. ഇതിൽ എന്തുമാത്രം യുക്തിയുണ്ടെന്നു വായനക്കാർ വിധിക്കട്ടെ. ഇനി താൻ വലിയജയം എടുത്തിരിക്കുന്ന സംഗതിയിലെക്കു തിരിയുന്നു. കൊൻസ്ത്താന്തിനൊപ്പിളി

ലെ ഒന്നാമത്തെപാത്രിയക്ക് നെക്താറിയുസു ആണെന്നു ഞാൻ എഴുതിയിരുന്നതിനെ കൊമ്പോസിറ്റർമാർ ‘ക്താ’ ‘സ്യൊ’ ആക്കിയതു ഞാൻ കണ്ടപ്പോൾ എന്റെഎതിരാളി ഇപ്പോൾതലയിൽ ചാടിക്കേറുന്നതിനു വകയാകും എന്നു ഞാൻ വിചാരിച്ചതാണ- ഇതിന്റെ പരമാൎത്ഥസ്ഥിതി അറിഞ്ഞാൽ തന്റെ അതിജല്പനങ്ങളൊക്കയും എവിടെ പൊയി നില്ക്കും ഞാൻ ഒരക്ഷരംകൊണ്ടു തന്റെ ഭടാചാരവാക്കുകളൊക്കെയും കോഴിമൂക്കിൽകൂടെ തെക്കൊട്ടു കന്യാകുമാരിവരെ പാറിച്ചുകളഞ്ഞില്ലെ- ഇങ്ങനത്ത അക്ഷരപ്പിഴകളും മറിപ്പൻ എന്നുള്ള തന്റെകുട്ടനാടൻ വാക്കുകളും ഞാൻ ക്ഷമിച്ചതോൎത്താൽ ഒട്ടു യോബിനൊടു പററും. എത്രതന്നെ സംസ്കൃതവാക്കുകൾ ഏച്ചുകെട്ടിയാലും ഒടുക്കം പൂൎവ്വജന്മ പുനഃപുനഃ എന്നജാത്യം വന്നുനിന്നെ മതിയാവു- തന്റെ കഴിഞ്ഞ ലേഖനത്തിൽ പത്തിൽമീതെയുള്ള പിഴകളിൽ “യൂപനായകാാടെ” എന്ന ഒന്നിനെ കുറിപ്പാനെ സ്ഥലമുള്ളു. ഇനി ചങ്ങാതിക്കു ഞാൻ ഒരു സദുപദെശംകൂടെ പറഞ്ഞുതരുന്നു. ഞാൻ താൻ ഊഹിക്കുന്ന പ്രകാരമുള്ള ആളൊരുമല്ല, ഇനിക്കു യവൂത്തിക്രൂസിനൊടൊ ദിയസ്കൊറൊസിനൊടൊ തന്നെപ്പോലെ സംബന്ധമുള്ളു. അതിന്റെ വാദികളൊടു ചെന്നാൽ ഞാൻതന്നതുപൊലെ തനിക്കുകിട്ടും- താൻ ആൾപെരുപ്പത്തിൽ സത്യം ഇരിക്കുന്നു എന്നു വാദിക്കുന്നതിൽ ഞാൻ അശേഷം തന്നൊടു യോജിക്കുന്നില്ല- യവൂനായക്കാരുടെ കാൎയ്യം ഞാൻ പിടിച്ചതുകൊണ്ടു എന്റെ സഹോദരരു കണ്ണുകടിപ്പാകുന്നു എങ്കിൽ ഞാൻഇതാ വിട്ടിരിക്കുന്നു- അവൎക്കു തല്ക്കാലം അൎമ്മിനിയാക്കാൎക്കു സംഭവിച്ചിരിക്കുന്നതുപോലെ വരരുതെന്നേ ഇനിക്കു അപെക്ഷയുള്ളു- സഹോദരാ കൈ നീട്ടൂ- ഞാൻ അന്യോന്യതയുടെ വലത്തുകൈ നീട്ടുന്നു- ആളറിയാതെ വന്നു ഭനക്കുയാത തനിക്കുണ്ടായ പരാജയം ഉള്ളിൽ ഓൎമ്മയുള്ളതുകൊണ്ടു ഇനിനാം തമ്മിൽ വാദം തുടരണമൊ? അങ്ങിനെ ഭാവമുണ്ടെങ്കിൽ ഞാൻ എപ്പോഴും തയ്യാറായിരിക്കും- എന്നു

താങ്കളുടെ പരമാൎത്ഥവും സുബോധവുമുള്ള

മിതവാദി.

---

## പട്ടക്കാരുടെ ഉപജീവനം.

പട്ടക്കാരുടെ അറിവില്ലായ്കയാൽ വരാവുന്ന ദോഷങ്ങളെ ഠരംപത്രത്തിൽ വളരെ നാളായി തുടരെ തുടരെ പ്രസംഗിച്ചിരുന്നതു കൊണ്ടു പട്ടക്കാരെ മനഃപൂൎവ്വം ആക്ഷേപിക്കയായിരുന്നു എന്നു പലരും അഭിപ്രായപ്പെട്ടതായി ഞങ്ങൾ അറിയുന്നു- എന്നാൽ വാസ്തവത്തിൽആക്ഷേപമായിട്ടല്ല മേലിൽ ഉണ്ടാകുന്ന പട്ടക്കാർ അറിവിൽ നിപുണന്മാരായി തീരേണ്ടതിനു അവരെയും അവരുടെ മേലാവിനെയും ഉത്സാഹിപ്പിക്കണമെന്നുള്ള ഉദ്ദെശത്തമ്മേലും സുവിശേഷ സമൂഹക്കാരുടെ ആവശ്യത്തിന്മേലും അതു എഴുതിയ ആൾ എഴുതി എന്നുള്ള പരമാൎത്ഥം എല്ലാവരും അറിഞ്ഞിരിക്കെണ്ടതാകുന്നു. അറിവില്ലായ്മയെക്കുറിച്ചു

ഇത്രയും പറഞ്ഞതല്ലൊ അറിവുള്ളവരെ ആകൎഷിക്കുവാൻ സൎവ്വ പ്രധാനമായിരിക്കുന്ന ഒരു സംഗതികൂടെ തുടൎച്ചയായി പറയെണ്ടിയിരിക്കുന്നു.

ക്രിസ്ത്യാനിസഭയുടെ ആദ്യകാലാവസ്ഥയും ഇന്നത്തെ അവസ്ഥയും തമ്മിൽ വളരെ ഭേദപ്പെട്ടിട്ടുണ്ട. അന്നു ലൌകിക അറിവു സഭെക്കു അത്ര ആവശ്യമില്ലായിരുന്നു. അറിവിൽ അഥവാ കുറഞ്ഞവരായിരുന്നാലും വാസ്തവത്തിൽ ഭക്തന്മാരെ ദൈവശുശ്രൂഷെക്കു ആകൎഷിച്ചിരുന്നു. സഭെക്കു പീഡകൾ തുടരെ തുടരെ ഉണ്ടായിരുന്ന ഒരു കാലമായിരുന്നതുകൊണ്ട പട്ടത്വം വലിയ ആശ്വാസത്തിന്റെയൊ സന്തോഷത്തിന്റെയൊ തൊഴിൽ അല്ലായിരുന്നു. ലൌകികസുഖങ്ങളെ മോഹിച്ചിട്ടു ഈ ഉദ്യോഗത്തിൽ പ്രവെശിക്കുവാൻ ആരെയും ആഗ്രഹിപ്പിക്കുകയില്ലായിരുന്നു അതിനാൽ വാസ്തവഭക്തന്മാരും മിശിഹായെക്കുറിച്ചും തന്റെ ആടുകളെക്കുറിച്ചും യഥാൎത്ഥത്തിൽ സ്നേഹമുള്ളവരുംമാത്രംഈ വലിയ പദവിക്കു അടുത്തിരുന്നതിനാൽ അറിവിൽ അല്പം മൊശക്കാരായിരുന്നാലും അവരുടെ ദൈവഭക്തി നടപടി മുതലായ സ്വഭാവഗുണങ്ങൾ അവരെ ജനത്തിന്റെ ഇടയിൽ നല്ല ദൃഷ്ടാന്തങ്ങളായും പ്രകാശിക്കുന്ന ദീപസ്തംഭങ്ങളായും തീൎത്തിരുന്നതു കൊണ്ട ആ കാലത്തു വൈദികഗണം സഭെക്കു തൂണുകളും ആടുകൾക്കുവേണ്ടി ജീവനെ കൂടെ വെക്കുന്ന ഇടയന്മാരും ആയിരുന്നു. റോമ്മാ മഹാരാജാക്കന്മാരുടെ ഉപദ്രവം എത്രത്തോളം വൎദ്ധിച്ചുവൊ അത്രത്തോളം സഭയിൽ ജീവൻ വൎദ്ധിച്ചിരുന്നു. സഹദേന്മാരുടെ രക്തം സഭെക്കു വളമായിരുന്നു എന്നു പഴഞ്ചൊല്ലുണ്ടല്ലൊ.

എന്നാൽ മഹാനായ കുസ്തന്തീനോസ രാജാവു ക്രിസ്ത്യാനിമതത്തെ കൈക്കൊള്ളുകയും ക്രിസ്ത്യാനി സഭ ഗവൎമ്മെണ്ടു മതമാകയും ചെയ്തപ്പോൾ ലൌകികപ്രകാരം സഭക്കുണ്ടായിരുന്ന ഓജസ്സു വൎദ്ധിക്കുവാനും ആത്മജീവൻ ക്ഷയിക്കുവാനും തുടങ്ങി. മെല്പട്ടവും പട്ടത്വവും ഒരുവക ഉദ്യോഗങ്ങൾ ആയിതീൎന്നു. മേല്പട്ടക്കാൎക്കും പട്ടക്കാൎക്കും മഹാന്മാരുടെയും സൎക്കാർ ഉദ്യോഗസ്ഥന്മാരുടെയും രാജാക്കന്മാരുടെയും ഇടയിൽ സ്വാധീനവും സേവയും അതുമൂലം ദ്രവ്യലാഭവും മാനവും ഉണ്ടായി. അപ്പൊൾ ഈ സ്ഥാനങ്ങൾക്കു സാക്ഷാൽ ഭക്തന്മാരല്ലാത്തവരെ ആകൎഷിപ്പാൻ തുടങ്ങി. ഒരു ഒഴിവിനു പല അപെക്ഷക്കാരും ഓരൊ അപെക്ഷക്കാൎക്കു പല ശുപാൎശിക്കാരും ഉദ്ദേശസാദ്ധ്യത്തിനു ചിലപ്പോൾ കൃത്രിമപ്രയോഗങ്ങളും ഉണ്ടായി തുടങ്ങി. ഇങ്ങനെ ഒന്നായിട്ടല്ലെങ്കിലും ക്രമെണ വൈദികസ്ഥാനം അതിന്റെ ആത്മീയ ഉദ്ദേശത്തിനു വിപരീതമായി ലോകാഡംബരങ്ങൾക്കു വശംവദമായി തീരുകയും അയൊഗ്യന്മാർ അതിൽ പ്രവെശിക്കയുംചെയ്യാൻതുടങ്ങി. ഒരുശാഖയിൽ എന്നല്ല എല്ലാശാഖകളിലും പട്ടക്കാരുടെസ്ഥിതി ഇപ്രകാരമായിരിക്കുന്നു. യഥാൎത്ഥഭക്തന്മാർ എങ്ങും തീരെയില്ലെന്നു ഞങ്ങൾ പറയുന്നുഎന്നു ആരും വിചാരിക്കരുത. ഇസ്രായെൽഎല്ലാം ബാലിനെവന്ദിക്കുന്ന വിഗ്രഹാരാധനക്കാരായിപ്പോയി എന്നു ഏലിയാ നിബിയായിക്കു തോന്നി

യെങ്കിലും ബാലിനു മുട്ടുകുത്താത്ത ഏഴായിരം ഉണ്ടെന്നു യഹൊവാ കല്പിച്ചതു പോലെ പുറമെ അഭക്തന്മാരെന്നൊ അയോഗ്യന്മാരെന്നൊ തോന്നിയാലും സാക്ഷാൽ ഭക്തന്മാരും യോഗ്യന്മാരുമായി അനെകം ഉണ്ടെന്നു വിചാരിക്കുന്നതു യുക്തമാകുന്നു-

മെല്പറഞ്ഞപ്രകാരം പട്ടക്കാൎക്കു താനെ ഭക്തിയും ശുദ്ധതയും വൎദ്ധിപ്പിക്കുന്ന പീഡകൾ ഇല്ലാതെയും അഭക്തന്മാരെ ആകൎഷിക്കുന്ന സൌകൎയ്യങ്ങൾ ഉണ്ടായും ഇരിക്കുന്നസ്ഥിതിക്കു പട്ടത്വവേലയ്ക്കു യഥാൎത്ഥ ഭക്തന്മാരും യൊഗ്യന്മാരും ഉണ്ടാകുകണ്ടതിനുള്ള ഏകമാൎഗ്ഗം ഈ കാലാവസ്ഥയ്ക്കു വിദ്യാഭ്യാസം ആകുന്നു- എന്നാൽ സുറിയാനി സഭയുടെ ഏതല്ക്കാലാവസ്ഥക്കു ഇപ്രകാരമുള്ളവരെ ദിവ്യശുശ്രൂഷക്കു ലഭിക്കുന്നതു അത്ര എളുപ്പമല്ല എന്തെന്നാൽ അവരുടെ അന്തസ്സിനു തക്കവണ്ണം ഉപജീവിക്കുവാൻ തക്ക പ്രതിഫലം ഈ തൊഴിലിൽനിന്നു ഉണ്ടാകുന്നില്ലെന്നു സൎവ്വസമ്മതമാകുന്നു- നിങ്ങളുടെ മടിശ്ശീലയിൽ പൊന്നും വെള്ളിയും വഴിക്കു പൊകണവും രണ്ടുകുപ്പായവും ആവശ്യമില്ലെന്നു കൎത്താവു ഉറപ്പായി കല്പിച്ചിട്ടുള്ളതു ശരിതന്നെ- അങ്ങനെ വിശ്വാസമുണ്ടെങ്കിൽ സംശയംകൂടാതെ സാധിക്കയും ചെയ്യും- ആദ്യകാലത്തെ സഭകളിൽ ഉണ്ടായിരുന്ന പട്ടക്കാരിൽ ഈ ഉപദെശം നന്നായി ഫലം ചെയ്തിരുന്നതിനാൽ അന്നു യഥാൎത്ഥഭക്തന്മാർ ഉണ്ടായിരുന്നുതാനും- എന്നാൽ ഇന്നൊ ഒരുസഭയിൽ എന്നല്ല എല്ലാസഭകളിലും സമ്പ്രദായം മാറിപ്പോയിരിക്കുന്നു- കാലാവസ്ഥയും വളരെ ഭേദപ്പെട്ടിരിക്കുന്നു. നാടോടുമ്പോൾ നടുവെ വീടോടുമ്പൊൾ മുറെറ എന്നുള്ളപഴമൊഴിപോലെ ലോകത്തിലുള്ള സൎവ്വസഭകളും ഒരു സമ്പ്രദായത്തെ പിന്തുടരുമ്പൊൾ സുറിയാനിക്കാർ മാത്രം പൊക്കണവും വടിയും വേണ്ടാ എന്നുവച്ചിരുന്നാൽ അനുഭവം എന്തായിരിക്കുമെന്നറിയാമെല്ലൊ- അതെ യഥാൎത്ഥ വിശ്വാസമുണ്ടെങ്കിൽ ഏതുവിധവും സാധിക്കാം സംശയമില്ല. ആ തരം വിശ്വാസം ലൊകത്തിൽനിന്നു മിക്കവാറും മാഞ്ഞുപോയിരിക്കുന്ന സ്ഥിതിക്കു അപ്രകാരമുള്ള വിശ്വാസികൾ തന്നെ വരട്ടെ എന്നു വച്ചു കാത്തിരുന്നാൽ സഭയിൽ ഇടയനില്ലാതെ വരികയൊ കൊള്ളരുതാത്ത ഇടയന്മാർ ഉണ്ടാകയൊ ചെയ്യുന്നതാകുന്നു-

അതിനാൽ ഇതരസഭകളെ അനുരൂപിച്ചു സുറിയാനിസഭയും അതിലെ വൈദീക സമൂഹത്തിന്റെ ഉൽകൃഷ്ടതയിൽ ഉയൎച്ച പ്രാപിക്കണമെന്നു വിചാരിക്കുന്ന പക്ഷം പട്ടക്കാരുടെ വരുമാനക്കുറവിനു ഒരു നിവാരണം ഉണ്ടാകെണ്ടതു ഏററവും ആവശ്യമാകുന്നു. പഠിപ്പില്ലായ്മയെക്കാൾ വരവില്ലായ്മയെക്കുറിച്ചു അധികം പ്രസംഗിക്കുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു. എന്തെന്നാൽ വരുമാനം ആകൎഷികതക്കതായിരുന്നാൽ പഠിപ്പുള്ളവർ ഉണ്ടാകുന്നതു തീൎച്ചയാണല്ലൊ.

പട്ടക്കാരുടെ ഇപ്പൊഴത്തെ വരുമാനസ്ഥിതി ആലോചിച്ചാൽ വലിയ കഷ്ടം തന്നെ. കേവലം ഒരു കൂലിക്കാരൻ ഇതിൽ ഭേദമെന്നു വേണം പറവാൻ. ഇവരുടെ ആദായം വ്യവസ്ഥയില്ലാത്ത ചില കൎമ്മങ്ങളുടെ പ്രതിഫലത്തെ ആശ്രയിച്ചിരിക്കുന്നു. ചിലപ്പോൾ വല്ലതും

കിട്ടിയെന്നും ചിലപ്പോൾ കിട്ടിയില്ലെന്നും വരാം. എല്ലാ തൊഴിൽകാൎക്കും കാലാവസ്ഥയും ദേശാവസ്ഥയും അനുസരിച്ചു കൂലി കൂടിയിട്ടുണ്ട. സാമാനങ്ങൾക്ക വില വളരെ വൎദ്ധിച്ചിട്ടുണ്ട. എന്നിട്ടും പട്ടക്കാരന്റെ വേലക്ക ആയിരമാണ്ടക്ക മുമ്പുവച്ചിരുന്ന നിരക്കിൽ ഒരുകാശുപോലും കൂടുതൽ ഇല്ല. ഒരുപറ നെല്ലിനു രണ്ടു ചക്രം വിലയുണ്ടായിരുന്ന കാലത്തു ഒരുകുൎബ്ബാനക്ക ഒരുപണം പട്ടക്കാരനു അനുഭവം വച്ചിരുന്നതു അന്നത്തെ സ്ഥിതിക്ക രണ്ടുപറ നെല്ലിന്റെ വിലയായിരുന്നു. ഇന്നു നെല്ലിനു പത്തു ചക്രം വിലവന്നിട്ടും പട്ടക്കാരനു പഴയ ഒരു പണത്തിൽ ഒരുകാശുപോലും കൂട്ടി കൊടുക്കുന്നില്ല. മേല്പട്ടക്കാർ ഇതിൽ ദൃഷ്ടിവയ്ക്കുന്നുമില്ല. അനുഭവം ഇത്ര നികൃഷ്ടസ്ഥിതിയിൽ ഇരിക്കുമ്പോൾ പട്ടക്കാർ പഠിപ്പില്ലാത്തവരാണെന്നു പറഞ്ഞു കുറ്റംവിധിക്കുന്നതിനു ലജ്ജിക്കാതിരിപ്പാൻ നിവൃത്തിയില്ല. നേരെമറിച്ചു ഇത്രനിസ്സാരമായ അനുഭവത്തിനുവേണ്ടി ഇത്രത്തോളം പഠിപ്പുള്ളവർ വരുന്നതിനെക്കുറിച്ചു അഭിനന്ദിക്കേണ്ടിയിരിക്കുന്നു എന്നു ഞങ്ങൾക്ക തോന്നുന്നു.

നമ്മുടെ സമീപസ്ഥന്മാരായ റോമ്മാസഭയിലെ പട്ടക്കാരുടെ വരുമാനം എത്രമടങ്ങു അധികമാണെന്നു ആൎക്കും അറിയാമെല്ലൊ. റോമ്മാമെത്രാൻ സ്ഥിരമായ ശമ്പളവും അനുഭവങ്ങളും കൊടുക്കാമെന്നു പറഞ്ഞു പലസുറിയാനിപട്ടക്കാരെ വശീകരിക്കുവാൻ ശ്രമംചെയ്തു. എന്നിട്ടും പുനർവിവാഹത്താലെ മറ്റൊ സുറിയാനിസഭയിൽജീവപൎയ്യന്തം തടവുകാരായികിടന്നിരുന്ന രണ്ടുനാലുപേരെഅല്ലാതെ ആരെയും വശീകരിക്കുവാൻ റോമ്മാമെത്രാന്റെ കൌശലം പ്രബലപ്പെട്ടില്ല. നേരെമറിച്ചു കാലക്ഷേപത്തിനു മാത്രം സ്ഥിരമായ അനുഭവം കൊടുക്കാമെന്നു ഉറപ്പു ചെയ്യുന്നപക്ഷം വലിയ ആദായങ്ങളെ ഉപെക്ഷിച്ചു റോമ്മാ സഭയിൽനിന്നു വിട്ടുപോരുവാൻ അനേകം പട്ടക്കാർ അതിൽ തയ്യാറുണ്ട. ഇതു ഞങ്ങൾ ഊഹമായി പറകയല്ല, ദിവസം ഒന്നുക്ക അരരൂപാവീതം ചിലവിനു മാത്രം കിട്ടുവാൻ തക്കവണ്ണമുള്ള അനുഭവത്തിനു വഴി കാണിച്ചുകൊടുത്താൽ ഇടവക ജനങ്ങളോടുകൂടി റോമ്മാ വിശ്വാസത്തെ ഉപെക്ഷിച്ചു പോരുവാൻ തയ്യാറുണ്ടെന്നു പല റോമ്മാപട്ടക്കാരും നേരിട്ടു അഭിമുഖമായി ഞങ്ങളോടുപറഞ്ഞിട്ടുള്ളതുകൊണ്ടു ഇങ്ങനെ പറയുന്നതാണ. ഈ സ്ഥിതിക്ക സുറിയാനി പട്ടക്കാരെ എത്ര മടങ്ങു വിശ്വസ്തന്മാരായി വിചാരിക്കണം. ഇവർ പത്രോസിന്റെ പാറമെൽ അടിസ്ഥാനം സ്ഥാപിച്ചിരിക്കുന്നതുകൊണ്ടൊ പ്രതിഫലത്തിന്റെ ആധിക്യം കൊണ്ടൊ നില്ക്കുന്നതു എന്നു ആലൊചിപ്പീൻ. ഈ വിധം ആലൊചിക്കുമ്പോൾ നമ്മുടെ പട്ടക്കാരെ വളരെ അഭിനന്ദിക്കെണ്ടിയിരിക്കുന്നു.

അതിനാൽ വൈദികഗണം നല്ലസ്ഥിതിയിൽ വരുന്നതിനു ആദ്യമായി പ്രവൃത്തിക്കേണ്ടതു അവരുടെ അനുഭവത്തെ വൎദ്ധിപ്പിക്കുകയാകുന്നു. നിജമായ ശമ്പളം കൊടുക്കുന്നതു ഇതിലെക്ക ഏറ്റം ഉചിതമാണെന്നു പലൎക്കും അഭിപ്രായമുണ്ട. ശരി അതു ഉചിതം തന്നെ. ഇരിക്കുന്നതിനുമുമ്പു കാലുനീട്ടുവാൻ ശ്രമിക്കേണ്ടാ. ഒന്നായിട്ടു പ്രവൃത്തിക്കാതെ

പല സന്ദൎഭങ്ങളിലായി ഉയൎത്തി വരുത്തുവാൻ ശ്രമിക്കുന്നതു നന്നായിരിക്കും. അതുകൊണ്ടു ആദ്യമായി വേണ്ടതു കീഴനടപ്പും പ്രകാരം പട്ടക്കാൎക്കു എന്തെല്ലാം അനുഭവങ്ങൾ ഉണ്ടോ അവ ശരിയായി കിട്ടുവാനുള്ള വഴി ഏൎപ്പെടുത്തുകയാകുന്നു. വിവാഹം, ജ്ഞാനസ്നാനം, കുൎബ്ബാന, അടിയെന്തിരങ്ങൾ മുതലായവക്കുള്ള പ്രതിഫലങ്ങളെ ആദ്യമായി നല്ല സ്ഥിതിയിൽ വ്യവസ്ഥപ്പെടുത്താം. അതു ശരിയായി കിട്ടത്തക്ക നിൎബ്ബന്ധംവയ്ക്കാം. മരിച്ചവരുടെ ഓൎമ്മക്കു കുൎബ്ബാനചൊല്ലുന്നതിനു ഒരുപട്ടിക എല്ലാ പള്ളികളിലും ഉണ്ടാകപ്പെടട്ടെ. പട്ടിക അനുസരിച്ചു കുൎബ്ബാന ചൊല്ലുകയും ഉടമസ്ഥന്മാർ അതിനു നിശ്ചമായ പ്രതിഫലം കൊടുക്കയും ചെയ്യണമെന്നു ഒരുനിൎബ്ബന്ധംഉണ്ടാകട്ടെ. അപ്പോൾ ഇപ്പോഴത്തെതിൽ ഇരട്ടി അനുഭവം ഉണ്ടാകും. ഇങ്ങനെ ക്രമേണ ഇവരുടെ സ്ഥിതിയെ വൎദ്ധിപ്പിച്ചാൽ കടശി സ്ഥിരശമ്പളമാക്കുവാനും പ്രയാസമുണ്ടാകയില്ല. മെല്പട്ടക്കാരും കമ്മട്ടിക്കാരും ഇതിൽ ദൃഷ്ടി വയ്ക്കേണ്ടതാണ.

---

## ഒരു സംവാദ പ്രസംഗം.

ഈയ്യിടെ അയിരുരുള്ള യാക്കോബായ സുറിയാനി പള്ളികളിലൊന്നിൽ മേലാവിൽനിന്നു നിയമിച്ചയച്ചിട്ടുള്ള ചില പ്രസംഗികൾ വന്നു ഏതാനും ദിവസങ്ങൾ പ്രസംഗിക്കയിൽ സ്ഥലത്തുള്ള നവീകരണകക്ഷികളിൽ പ്രധാനികൾ പ്രസംഗികളുമായി ഒരു വാദം നടത്തണമെന്നും മറ്റുമുള്ള ഉദ്ദേശങ്ങളിന്മേൽ വീണ്ടുംജനനം മുതലായവിഷയങ്ങളെപ്പറ്റി കേൾക്കുന്നതിനു ആഗ്രഹിക്കുന്നുണ്ടെന്നും ആയതിനു തങ്ങളുടെ സ്വാധീനത്തിലുള്ള ഒരു കെട്ടിടത്തിൽ വരണമെന്നു രേഖാമൂലം അപേക്ഷിക്കയും സ്ഥലത്തുവന്നു കേൾപ്പാൻ പാടില്ലാത്ത പക്ഷം ടി-സ്ഥലത്തുവന്നു പ്രസംഗിക്കുന്നതിനു പാടില്ലന്നു പ്രസംഗികൾ മറുപടി കൊടുക്കയും പറഞ്ഞസ്ഥലത്തു പാടില്ലങ്കിൽ "ആലുംമൂട്" എന്ന പൊതുസ്ഥലത്തുവച്ചു വേണമെന്നു നവീകരണകക്ഷി വീണ്ടും എഴുത്തയക്കയും പ്രസംഗികൾ അതിനെ സമ്മതിക്കയും ചെയ്തു.

നിശ്ചയിക്കപ്പെട്ട സമയത്തു യാക്കോബായ പ്രസംഗികൾ ആലുംമൂട്ടിൽ ഹാജരാകയും എതിർ പ്രസംഗത്തിനായി ചിലരെല്ലാം ഭാവിച്ചിട്ടുണ്ടെന്നു അറികയാൽ ഇരുകക്ഷിയിലെയും മാന്യന്മാരായ ആളുകൾ കൂടി ചില റൂൾസ്സുകളെക്കുറിച്ചു ആലോചിച്ചതിൽ നവീകരണ കക്ഷി പ്രതിപുരുഷനായ ഒരാൾ അഭിപ്രായപ്പെട്ട പ്രകാരം വാദം അവസാനിക്കുന്നതുവരെ ഇരുഭാഗത്തുനിന്നും നിശ്ചയിക്കപ്പെട്ടിട്ടുള്ള ഓരൊ ആളുകളല്ലാതെ യാതൊരുത്തരും ശബ്ദം പുറപ്പെടുവിക്കരുതെന്നും അല്ലാതെ ഏതെങ്കിലും ഒരു കക്ഷിയിൽനിന്നു വല്ലവരും വല്ലതും പറഞ്ഞാൽ ഉടൻ മറെറ കക്ഷി പിരിഞ്ഞുകൊള്ളണമെന്നും നിശ്ചയിച്ചു. അപേക്ഷപ്രകാരം വീണ്ടും ജനനത്തെപ്പറ്റി മിസ്റ്റർ യൌസേപ്പ ഉപദേശി അവർകൾ പ്രസംഗിക്കയും അനന്തരം നവീകരണ കക്ഷിയിൽ നിന്നു

നിശ്ചയിക്കപ്പെട്ട ആൾ എറിൻ പ്രസംഗം ചെയ്കയും വീണ്ടും മിസ്റ്റർ യൌസെപ്പ ഉപദേശി അവർകൾ ടി. വിഷയത്തെപ്പറ്റിയുള്ള എതൃവാദിയുടെ വാദങ്ങൾ അറ്റുപോകത്തക്കവണ്ണം എത്രയും വിശദമായി ഒരുപാദം നടത്തുകയും ചെയ്തു. ആയതിനു നവീകരണ പ്രസംഗിക്കു തക്കതായ സമാധാനം ഇല്ലാഴികയാൽ മിസ്റ്റർ യൌസേപ്പ അവർകൾ അന്നന്ന അരിവാങ്ങിച്ചു ചിലവു കഴിയുന്നവനാണെന്നും മറ്റും പ്രസ്താവയോഗ്യങ്ങളല്ലാത്ത പല അധിക്ഷേപങ്ങൾ പുറപ്പെടുവിച്ചുതുടങ്ങുകയും അനന്തരം സ്ഥലത്തെ നവീകരണകക്ഷികളിൽ ഒരു പ്രധാനിയും ഗീർവ്വാണപണ്ഡിതനെന്നു ഭാവിച്ചുകൊള്ളുന്നവനുമായ ഒരുവിദ്വാൻ നിയമവിരോധമായി പ്രസംഗികളെയും സ്ഥലത്തുണ്ടായിരുന്ന യാക്കോബായക്കാരെയും ഇവിടെ പ്രസ്താവിക്കാൻ പാടില്ലാത്തവിധത്തിൽ അസഭ്യങ്ങൾ പറകയും ഒന്നടിച്ചാൽ അതിനുപകരമായി എത്രയെങ്കിലും അടിക്കാമെന്നു മിസ്റ്റർ ഡേവീഡു പഠിപ്പിച്ചിട്ടുണ്ടെന്നും മറ്റും കത്തങ്ങളുടെനേരെ തട്ടിക്കേറുകയും ചെയ്യുന്നതു കണ്ടു യോഗം പിരികയും ചെയ്തു. ഈവിധ അസംബന്ധങ്ങൾ രക്ഷിക്കപ്പെട്ടവൎക്കു ചേരുന്നതാണോയെന്നു വായനക്കാർ തന്നെ വിധിക്കട്ടെ. കെ. സി. സി.

# നോട്ടീസു

കോട്ടയത്തു ചെറിയ പള്ളിയിൽ ചേൎന്ന ഇടവക ജനത്തിന്റെ റവിശാരി കാരയ്ക്കാട്ടു തോമ്മാകത്തനാർ എഴുതുന്ന നോട്ടീസു എന്തെന്നാൽ:

കോട്ടയത്തു ചെറിയപള്ളിയും അതോടുചേൎന്ന സ്ഥാവരജംഗമസ്വത്തുക്കളും കൈവശം വച്ചുകൊണ്ടിരിക്കുന്ന പുന്നത്ര ചാക്കൊ ചാണ്ടപ്പിള്ള കത്തനാർ എന്നആൾ അന്ത്യോഖ്യായുടെ വിശുദ്ധ പാത്രിയക്കീസ്സുബാവാ അവർകളെ ധിക്കരിച്ചും മതവിപരീതിയായും പ്രത്യക്ഷത്തിൽ കാണപ്പെട്ടിരിക്കുന്നതിനാലും മുതൽ അപഹരിക്കുന്നതിനാലും ചെറിയപള്ളിയും പള്ളിവക സ്ഥാവരജംഗമസ്വത്തുക്കളും ടി-യാനിൽനിന്നും സിവിൽ വ്യവഹാരത്താൽ ഒഴിപ്പിക്കേണ്ടതു ആവശ്യമായിക്കണ്ടതു വകക്കു കൈക്കാരന്മാരായി ചെറിയപള്ളി ഇടവക ജനത്തിൽനിന്നും തിരഞ്ഞെടുക്കുന്നതിനു ടി-പള്ളിയിൽ ചേൎന്ന യോഗക്കാർ ൲൦൬൬ മേടമാസം ൨൨-ാനു- വ്യാഴാഴ്ചപകൽപത്തുമണിക്കു കോട്ടയത്തുപഴയ സിമ്മനാരിയിൽക്കൂടണമെന്നു പള്ളിയിൽവിളിച്ചുപറഞ്ഞും കരതോറും അറിയിച്ചും മലങ്കര ഇടവകപത്രിക, മലയാള മനോരമ എന്നീ പത്രങ്ങളിൽ നോട്ടീസു പ്രസിദ്ധപ്പെടുത്തിയും മേടം ൨൨-ാനു- കോട്ടയത്തു സിമ്മനാരിയിൽ ടി. ചെറിയപള്ളിയോഗക്കാർകൂടി കുന്നുംപുറത്തു ഉലഹന്നാൻ കത്ത്യനേയും കൊച്ചേട്ടു പുത്തൻ പുരക്കൽ വൎക്കി ഉലഹന്നാനെയും ട്രസ്റ്റികളായി തിരഞ്ഞെടുത്തു നിശ്ചയപത്രം എഴുതിഒപ്പിടുകയും ചെയ്തതിന്റെ ശേഷം ട്രസ്റ്റികളായി തിരഞ്ഞെടുത്തതിൽ ഒരാളായ

കൊച്ചേട്ടു പുത്തൻ പുരക്കൽ വക്കി ഉലഹന്നൻ ൧൦൭൧ ധനു മാസം ൩-ാം നു- മരിച്ചുപോയതിനാൽ ചെറിയ പള്ളിയും പള്ളിവക സ്ഥാവര ജംഗമസ്വത്തുക്കളും ടി. ചാക്കൊ ചാണ്ടപ്പിള്ള കത്തനാരിൽനിന്നു ഒഴിപ്പിക്കേണ്ടതിന്നു പുതുതായിത്തന്നെ ട്രസ്റ്റികളെ തിരഞ്ഞെടുക്കേണ്ടതു വിഹിതമെന്നു കാണപ്പെടുകയാൽ മേല്പറഞ്ഞവകക്കു ട്രസ്റ്റികളെ ചെറിയപള്ളി ഇടവകജനത്തിൽനിന്നും വീണ്ടുംതിരഞ്ഞെടുക്കുന്നതിലെക്കു ടി- പള്ളിയിൽ ചേൎന്ന യോഗക്കാർ ഈ വരുന്ന മകരമാസം ൨-ാംനു- ബുധനാഴ്ച കോട്ടയത്തു പുത്തനങ്ങാടി കുരിശുപള്ളിയിൽ കൂടണമെന്നു ടി- ഇടവകജനം കൂടിവരുന്നപള്ളികളിൽ വിളിച്ചുപറകയും കരതോറും അറിയിക്കയും ചെയ്തിട്ടുണ്ടെന്നു വരികിലും ആ പള്ളിയിൽ ചേൎന്ന പൊതുജനം താഴെ വിവരിക്കുന്ന സംഗതി അറിഞ്ഞു ഹാജരാകുന്നതിനായി ഈ നോട്ടീസുംകൂടി മലങ്കര ഇടവകപത്രിക, മലയാളമനോരമ മുതലായ വൎത്തമാനപത്രമുഖേന പ്രസിദ്ധപ്പെടുത്തുന്നതാകുന്നു.

മേൽവിവരിച്ച ഹേതുക്കളിന്മേൽ ടി- ചാക്കൊ ചാണ്ടപ്പിള്ള കത്തനാരിൽനിന്നും ചെറിയപള്ളിയും ടി- പള്ളിവക സ്ഥാവരജംഗമസ്വത്തുക്കളും സിവിൽ വ്യവഹാരത്താൽ ഒഴിപ്പിച്ചു മേൽ നടത്തുന്നതിനു ൧൦൬൯ മേടം ൨൨-ാംനു- കൂടിയ യോഗത്തിൽ നിശ്ചയിച്ച കുന്നമ്പുറത്തു ഉലഹന്നൻകുര്യൻ കൊച്ചേട്ടു പുത്തൻപുരക്കൽ വക്കി ഉലഹന്നൻ എന്നീ രണ്ടു ട്രസ്റ്റികളിൽ ഒരു ട്രസ്റ്റിയായ കൊച്ചേട്ടു പുത്തൻപുരക്കൽ വക്കി ഉലഹന്നൻ മരിച്ചുപോയിരിക്കുന്നതുകൊണ്ടു പുതുതായി വീണ്ടും ട്രസ്റ്റികളെ മേല്പറഞ്ഞ വകക്കു തിരഞ്ഞെടുക്കുന്നതിനു ചെറിയപള്ളി ജനത്തിൽ ചേൎന്ന എല്ലാവരും ൧൦൭൧ മകരമാസം ൨-ാംനു- ബുധനാഴ്ച പകൽ പത്തു മണിക്കു കോട്ടയത്തു പുത്തനങ്ങാടി കുരിശുപള്ളിയിൽ കൂടേണ്ടതാകുന്നു.

വിഗാരി കാരക്കാട്ടു തോമ്മാ കത്തനാർ. (ഒപ്പ്)
൧൮൯൫-നു കൊല്ലം ൧൦൭൧ ധനുമാസം ൧൭-ാംനു-



## സൂചനകൾ.

ക്രിസ്മസ്സ് പെരുനാൾ പ്രമാണിച്ചു ഈ ആപ്പീസു ഒരുവാരത്തേക്കു പൂട്ടപ്പെട്ടതാകകൊണ്ടു ഈ പ്രാവശ്യം പത്രിക മുമ്പിൽ കൂട്ടി ഇറങ്ങുന്നതാണ. അടുത്തപത്രിക പുതു വത്സരാരംഭമാകയാൽ ചില പരിഷ്കാരങ്ങൾ ആലൊചിച്ചിട്ടുണ്ടു. പത്രവരിയിൽ കൂടാതെ നാലു പെയിജുകൂടെ ചേൎത്തു കുറെ ലൌകികവൎത്തമാനങ്ങൾ ഉൾപ്പെടുത്തണമെന്നാണ ഞങ്ങളുടെ പ്രധാനന്മാരുടെ അഭിപ്രായം_ ഒരുവേള അതും സാധിച്ചേക്കാം.

⁂ ⁂ ⁂

പ്രസംഗികൾ—നി_ വ_ ദി_ ശ്രീ_ നിരണംമുതലായ ഇടവകകളുടെ മാർഗ്രീഗോറിയൊസ് മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു പരീക്ഷിച്ചു കൈവച്ചു അനുവദിച്ചു അയക്കപ്പെട്ടതായി കഴിഞ്ഞ ലക്കത്തിൽ പ്രസ്താവിച്ചിരുന്ന മാവേലിക്കരക്കാരായ പ്രസംഗികളിൽ അഞ്ചുപേർ ഈയിടെ ഇവിടങ്ങളിൽ പ്രസംഗത്തിനായി വന്നിരുന്നു. പുതുപ്പള്ളി നീലംപേരൂർ കറിച്ചി ചിങ്ങോനം കോട്ടയം ഈ സ്ഥലങ്ങളിൽ പ്രസം... വല നടത്തിയുംവച്ചു മടങ്ങിപ്പോയിരിക്കുന്നു. പ്രസംഗം പലരെ രസകരവും ...രെ ഇളക്കത്തക്കതും ആകുന്നു.

ഒരുദാനം—കഴിഞ്ഞ ലക്കത്തിൽ പ്രസ്താവിച്ച ദാനങ്ങൾ കൂടാതെ കോട്ടയത്തു എറികാട്ട അയിപ്പു അയിപ്പു അവർകൾ ൭൫ രൂപാ വിലയിൽ ഒരു വെള്ളി ധൂപക്കുററി സിമ്മനാരിപള്ളിക്കു വഴിപാടായി കൊടുത്തിരിക്കുന്ന എന്ന അറിയുന്നതിൽ ഞങ്ങൾ ഏററം സന്തോഷിക്കുന്നു.

❖ ❖ ❖

ഒരു അക്രമം—മാവെലിക്കരനിന്ന എഴുതിവന്ന ഒരു ലേഖനത്തിൽ കററാനത്തു ഒരു പട്ടക്കാരൻ വീഞ്ഞില്ലാഞ്ഞു വെള്ളം മാത്രം വച്ച കുർബ്ബാന ചൊല്ലിയതായി എഴുതിയിരിക്കുന്നു. ഇതു ശരിയായിരുന്നാൽ പരിഷ്കരിച്ച പരിഷ്കരിച്ച അഞ്ചരക്കാരുടെ നടപടിയാകിയെന്ന തോന്നുന്നു.

❖ ❖ ❖

ചെറിയപള്ളിക്കേസു—കോട്ടയം ചെറിയപള്ളിയെക്കുറിച്ച സിവിൽവ്യവഹാരം ചെയ്യ്വാൻ സകലവും തയ്യാറായിരിക്കുന്നു. നിർഭാഗ്യവശാൽ വാദികളിൽ ഒരുവനായി ചേന്ന യോഗപ്രതിനിധി പെട്ടന്ന മരിച്ചുപോകയാൽ ഒരു പുതിയ തിരഞ്ഞെടുപ്പു ഉടനെ ആവശ്യപ്പെട്ടിരിക്കുന്നതുകൊണ്ടു അന്യായം ഫയൽചെയ്യുന്നതിനു അല്പം താമസം നേരിട്ടിരിക്കുന്നു.

❖ ❖ ❖

പെൺ പള്ളിക്കൂടം—മുമ്പിൽ പ്രസ്താവിച്ചിരുന്ന പ്രകാരം നവീന പെൺപള്ളിക്കൂട കെട്ടിടത്തിന്റെ പണി ആരംഭിച്ചിരിക്കുന്നു. ഈ മാസം ൧൬-നു തിങ്കളാഴ്ച ൩ മണിക്കു പല യോഗ്യന്മാർകൂടിയ ഒരു സംഘത്തിൽവച്ച നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളാൽ അടിസ്ഥാനകല്ലു സ്ഥാപിച്ചിരിക്കുന്നു. പുതിയ പള്ളിക്കൂടത്തിന്റെ പേർ "മാർ ഇഗ്നാത്യോസ ബെസ് നേശെ" എന്നായിരിക്കും.

❖ ❖ ❖

മാവെലിക്കര വേദവായനസംഘം—ഈ സംഘംവകയായി രണ്ടായിരം രൂപാവരെ മുതൽ പിരിഞ്ഞിരിപ്പുള്ളതായി അറിയുന്നതിൽ സന്തൊഷിക്കുന്നു. ഇങ്ങനെയുള്ള പൊതുമുതലുകൾ വച്ചുസൂക്ഷിക്കാതെ നല്ല വഴിയിൽ ചിലവുചെയ്യേണ്ടതു ആവശ്യമാണ. ചിലവുചെയ്യാതിരുന്നാൽ കലഹത്തിനും അതുതന്നെമതിയാകും. പള്ളിക്കൂടങ്ങൾ ഏല്പെടുത്തുകയൊ തദ്ദേശികളായ കുട്ടികളെ പഠിപ്പിക്കുന്നതിൻ സ്കാളർഷിപ്പുകൊടുക്കുകയൊ മററു അതുപൊലെ പരൊപകാരമായ വകയ്ക്കു ചിലവുചെയ്യാൻ ഞങ്ങൾ സംഘക്കാരൊടു ഉപദേശിച്ചുകൊള്ളുന്നു.

❖ ❖ ❖

പുതിയ പാത്രിയർക്കീസു ബാവാ തിരുമനസ്സു—രണ്ടാമത്തെ അബ്ദൽമശീഹ് എന്ന മാറാൻ മാർ ഇഗ്നാത്യോസ് പാത്രിയർക്കീസു ബാവാ തിരുമനസ്സിലെ സ്ഥാനാരോഹണത്തെക്കുറിച്ച മുമ്പിൽ ഈ പത്രികയിൽ പ്രസ്താവിച്ചിരുന്ന പ്രസംഗത്തിൽ സംഘത്തിന്റെ ഏകാഭിപ്രായം തിരഞ്ഞെടുപ്പിൽ ഉണ്ടായിരുന്നില്ലന്ന പ്രസ്താവിച്ചിരുന്നവല്ലൊ. ഇതുമൂലം ചില ഇടവകകളിൽ കുറച്ചു തൃപ്തികേടുണ്ടായിരുന്നു എന്ന കേട്ടിരുന്ന ഇപ്പോൾ ആയ്തു അശ്ശേഷം നീങ്ങി എല്ലാവരും ഏകാത്മാവൊടുകൂടെ യോജിച്ചിരിക്കുന്ന എന്നും ജനം പൊതുവിൽ അപേക്ഷിച്ചതനുസരിച്ച കീഴ്നടപ്പിൻപ്രകാരമുള്ള ഫിളംവെരം തുക്കിഗവമ്മെണ്ടു തിരുമനസ്സിലെക്കു കൊടുത്തിരിക്കുന്ന എന്നും അറിയുന്നതിൽ സന്തൊഷിക്കുന്നു.

❖ ❖ ❖

ഒരുപുലപ്പള്ളി—മണർകാട്ടുസമീപം അമയന്നൂർ മുതലായ കരകളിൽ ഉള്ള അനേകം പുലയരെ മററത്തിൽ തോമ്മാ എന്നൊരു ആളിന്റെ ഉത്സാഹത്താൽ ചേത്തു ക്രിസ്ത്യാനിമതം അയാൾതന്നെ പഠിപ്പിച്ചുവരുന്ന എന്നും അവൎക്കുവേണ്ടി ഒരുചെറിയ പള്ളി വയ്പിക്കുവാൻ ഈ മനുഷ്യൻ ഉത്സാഹിച്ചുവരുന്ന എന്നും അറിയുന്നതിൽപരം സന്തൊഷം മറെറാന്നുമില്ല. പ്രതിഫലെച്ഛകൂടാതെ ഇത്തരം ദിവ്യപ്രവൃത്തിക്കു മനസ്സുവച്ച ടി. തോമ്മാ എന്നാൾ വളരെ ശ്ലാഘ്യതയ്ക്കു പാത്രവാനാണ. പള്ളിപണിക്കു എല്ലാവരും കഴിയുന്ന സഹായം ചെയ്തുകൊടുപ്പാൻ വലിയ തിരുമനസ്സുകൊണ്ടും കോട്ടയം അങ്കമാലി ഇടവകകളുടെ പെ. ബ. മാർ അത്താനാസ്യോസ മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടും കല്പനകൊടുത്തിട്ടുണ്ടു. സാമാന്യംകാലക്ഷേപത്തിനുവകയുള്ള ഒരു അത്മേനി ഈ വിധം ആത്മാക്കളുടെ രക്ഷയ്ക്കു ശ്രമിക്കുന്നതിനെ കണ്ടിട്ടെങ്കിലും പട്ടക്കാർ ഒന്നു ഉണന്നാൽ കൊള്ളാം.

## നോട്ടീസ്.

ഞങ്ങളുടെ വായനക്കാരിൽ അനേകർ അവരുടെ പത്രവരി ശരിയായി അടയ്ക്കാതെ വീഴ്ച വരുത്തിയിരിക്കുന്നതിൽ വ്യസനിക്കുന്നു. ആഫീസിൽനിന്നു രസീതു ഒപ്പും മുദ്രയും വച്ച് ശിപായി പുതുക്കാട്ടു ഉതുപ്പു കോരുള, കല്ലൂശ്ശേരി തേവരുഴത്തിൽ ഇയ്യുണ്ണിതോമ്മാ, തുമ്പമൺ കല്ലാലാത്തു ഗീവറുഗീസ് മുതൽപേരെ അയച്ചിട്ടുള്ളതിനാൽ താമസിപ്പിക്കാതെയും അവധി പറയാതെയും അവരുടെ പക്കൽ പണം കൊടുക്കണമെന്നു വീണ്ടും ഓർപ്പിക്കുന്നു. എല്ലാവരുടെയും വീടുതോറും സഞ്ചരിക്കുന്നതു പ്രയാസമായിരിക്കുമ്പോൾ ഒരുവന്റെ വീട്ടിൽ പല പ്രാവശ്യം ആൾ വരുന്നതു തീരെ അസാദ്ധ്യവും നഷ്ടവും ആണെന്നറിയാമെല്ലൊ. ആൾ വരുവാൻതന്നെ കാത്തിരിക്കാതെ അഞ്ചൽ മാർഗ്ഗമൊ തപാൽ മാർഗ്ഗമൊ സ്റ്റാമ്പായൊ മണിആർഡറായൊ പത്രവരി എല്ലാവരും അയച്ചുതരേണ്ടതാകുന്നു. വീഴ്ചക്കാരുടെ പേർ പത്രത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ ഇടവരുന്നതും അപ്പോൾ അവരെ അപമാനിച്ചു എന്നു ആവലാധി പറവാൻ പാടില്ലാത്തതുമാകുന്നു.

എന്നു മാനേജർ കറുകയിൽ വക്കി. [illegible]

## പരസ്യം

### കോട്ടയം നെയിത്തുകച്ചവട കമ്പനി (ക്ലിപ്തം)

൧൦൮൨-ൽ ൩-ാം നമ്പ്രായി ജായിന്റ സ്റ്റൊക്ക കമ്പനി നിയമം അനുസരിച്ച രജിസ്റ്റർ ചെയ്യപ്പെട്ടു.

മൂലധനം ൨൦,൦൦൦ ഉറുപ്പിക. ഓഹരി ൧൦൦൦. ഓഹരി ൧-ക്കു ൨൦ രൂപാവീതം രണ്ടു തവണയായി അടയ്ക്കേണ്ടതു.

പകുതിയിൽ അധികം അപേക്ഷകൾ വന്നിട്ടുണ്ടു. ബിലാത്തിയിൽ നിന്നു നൂലുകൾ വരുത്തി പല തരത്തിൽ ഉടുപ്പു ശീലത്തരങ്ങളും മുണ്ടുകളും നെയ്യുവരുന്നു. ഓഹരിക്കാരുടെ എണ്ണം തികഞ്ഞാൽ കച്ചവടം എന്ന കമ്പനിയുടെ ഉദ്ദേശ്യവും നിവൃത്തിക്കുന്നതാകുന്നു.

ആണ്ടുതോറും കണക്കു തീർത്തു ബാക്കിപത്രം ഗവൺമെണ്ടിലെക്കയക്കുമ്പൊൾ ആദായം ഓഹരിക്കാർക്കു വീതിച്ചുകൊടുക്കുന്നതാകുന്നു.

ഓഹരിക്കാരിൽ എല്ലാവക ക്രിസ്ത്യാനികളും ഹിന്ദുക്കളും ഉൾപ്പെട്ടിരിക്കുന്നു. മലങ്കരയുടെ നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടും ദി. ശ്രീ. കോനാട്ടു മല്പാനച്ചൻ മുതലായ മാന്യപട്ടക്കാരും കമ്പനിയുടെ ക്ഷേമതല്പരന്മാരും കമ്പനിയിൽ ഓഹരി ചേർന്നിട്ടുള്ളവരും ആകുന്നു.

കമ്പനിയിൽ ഓഹരി ചേരുവാൻ താല്പര്യമുള്ളവർക്കു അപേക്ഷാഫാറം വിലകൂടാതെ എത്തിച്ചുകൊടുക്കും. കമ്പനിയുടെ നൂൽ അടങ്ങിയ പുസ്തകം ൧-ക്കു ൪ ചക്രം മാത്രമെ വിലയുള്ളു.

അപേക്ഷക്കാർ താഴെ പേരെഴുതിയിരിക്കുന്ന ആളിനു എഴുതി അയയ്ക്കേണ്ടതാകുന്നു.

കെ. എ. വക്കി. മാനേജർ കോട്ടയം.

## മലങ്കര ഇടവക പത്രിക

### പത്രിക വില വിവരം.

| | | ബ്രിട്ടീഷ് രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തെക്കു | | ൧ | ൧൨ |
| ഒററപ്രതിക്കു | | ,, | ൨ |

### പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തെക്കു | വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ,, | ൧൳ |

## NOTICE

ഇതു സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം മുതലായതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടെക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്ടാമ്പായൊ തപാൽ സ്ടാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വച്ചു തരേണ്ടതാകുന്നു.

---

### വിഷപ്പട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീരിൽ സേവിച്ചു മൂന്നു ദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടു കൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൭- മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിര്യപ്പെടുത്തുന്നു.

MAR THOMAS PRESS
KOTTAYAM.